# THE CHURCH WEEKLY

ചർച്ച്‌വീക്കിലി   ഒററപ്രതി 13 നഃ പൈസ

വാല്യം XI | 1957 ജൂലൈ 7 | ലക്കം 25


# സ്റ്റുഡൻറ ക്രിസ്റ്റ്യൻ മൂവ്മെൻറ്

## ജനറൽ കമ്മിററി പുറപ്പെടുവിച്ച സന്ദേശം

1957 മെയ് 24 മുതൽ ജൂൺ 7 വരെ ആലുവാ യൂണിയൻ ക്രിസ്റ്റ്യൻ കോളജിൽ സമ്മേളിച്ച അഖിലേന്ത്യസ്റ്റുഡൻറു ക്രിസ്റ്റ്യൻ മൂവ്മെൻറിൻെറ ജനറൽകമ്മററി, ഈ പ്രസ്ഥാനത്തിലെ എല്ലാ ശാഖകളെയും ഓരോ അംഗത്തെയും അഭിവാദനം ചെയ്തുകൊള്ളുന്നു. ഇവിടെവച്ചു നടന്ന യോഗങ്ങളിൽ നമ്മുടെ കത്തവ്യത്തെ സംബന്ധിച്ച ഒരു പുതിയ ദർശനത്തിനായി ദൈവം നമ്മെ ആഹ്വാനം ചെയ്യുന്നുവെന്നു ഞങ്ങൾക്കു ബോദ്ധ്യമായി. ഈ സന്ദർഭത്തിൽ, പ്രസ്തുത കത്തവ്യമെന്താണെന്നു വ്യക്തമാക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. പ്രപഞ്ചത്തിൻെറ (അഖിലാണ്ഡത്തിൻെറ) കത്താവായ ഒരു ദൈവത്തിൽ നാം വിശ്വസിക്കുന്നു. ആ ദൈവത്തിൻെറ പ്രവത്തനം ചരിത്രത്തിൽ ഉടനീളം വ്യക്തമായി കാണാം. തൻെറ ഉദ്ദേശമനുസരിച്ചുള്ള ലക്ഷ്യത്തിലേക്കു ദൈവം ചരിത്രത്തെ നയിച്ചുകൊണ്ടിരിക്കുന്നുവെന്നാണു ഞങ്ങളുടെ ബോദ്ധ്യം. സമൂഹം മുഴുവനിലും, ഒററയൊററയായ വ്യക്തികളിലും ദൈവം പ്രവത്തിച്ചുകൊണ്ടിരിക്കുന്നു. ദൈവത്തിൻെറ ഹിതമനുസരിച്ച് ഒരു ശരീരത്തിൻേറതായി ആവയവികമായ ഐക്യം ഇല്ലാത്ത ഒരു സമൂഹത്തിൻെറ അംഗങ്ങൾക്കു മനുഷ്യത്വത്തിൻെറ പൂർണ്ണതയിലേക്കു വളരാൻ സാധിക്കയില്ല. ദൈവഹിതത്തോടു മനുഷ്യൻ എതിർത്തുനിന്നു. അങ്ങനെ സമൂഹത്തെ സംബന്ധിച്ചുള്ള ദൈവോദ്ദേശത്തെ പരാജയപ്പെടുത്തി.

എന്നാൽ, എല്ലാ മനുഷ്യക്കും ഒരു പുതുജീവൻ നൽകുന്നതിനുവേണ്ടി, ദൈവം തൻെറ തിരുക്കുമാരനെ ജീവിക്കുന്നതിനും മരിക്കുന്നതിനും ഉയിത്തെഴുന്നേൽക്കുന്നതിനുമായി അയച്ചു. എഫേസ്യാ ലേഖനത്തിൽ(1: 9–10) പ്രപഞ്ചത്തെപ്പററിയുള്ള ദൈവത്തിൻെറ പരമോദ്ദേശത്തെ വിവരിച്ചിരിക്കുന്നതു് ഇപ്രകാരമാണു്. 'സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളതു് എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്ക എന്നിങ്ങനെ കാലസമ്പൂർണ്ണതയിലെ വ്യവസ്ഥയ്ക്കായിക്കൊണ്ടു തന്നെ.''

എല്ലാ മനുഷ്യരും ഈ നവജീവൻ പ്രാപിക്കുവാൻ തക്കവണ്ണം ആ ദൈവവിളി കേൾക്കണമെന്നു ദൈവം ആഗ്രഹിക്കുന്നു. അങ്ങനെയുള്ള ഈ നവജീവൻ പ്രാപിക്കേണ്ടതിനു ദൈവം സഭയെ ഈ പുതിയോരു ജീവിതം നയിക്കുന്നതിനു നേരത്തെ തന്നെ വിളിച്ചിട്ടുമുണ്ടു്. നമ്മുടെ നാട്ടിൽ ഒരു നൂതനസമൂഹം കെട്ടുപണി ചെയ്യുന്നതിനു നടക്കുന്ന ശ്രമങ്ങൾ, സമൃദ്ധമായ ജീവിതത്തിലേക്കുള്ള ദൈവത്തിൻെറ ആഹ്വാനത്തിൻെറ ഒരു ഭാഗമാണു്. അങ്ങനെയിരിക്കെ, നവീനമാതൃകയിലുള്ള ഒരു സമൂഹം സംവിധാനം ചെയ്യുന്നതിനുള്ള രാഷ്ട്രത്തിൻെറ പ്രയത്നങ്ങളിൽ സജീവമായി പങ്കെടുത്തു് ദൈവത്തോടു സഹകരിക്കേണ്ടതു് ''സഭയുടെ ഒരു അവയവമാകുന്ന സ്റ്റുഡൻറുക്രിസ്റ്റ്യൻ മൂവ്മെൻറിൻെറ അംഗങ്ങളെന്ന നിലയിൽ നമ്മുടെ കത്തവ്യമാണു്.

സ്വാതന്ത്ര്യത്തിൻെറ ഉദയത്തോടുകൂടി നമ്മുടെ രാഷ്ട്രത്തിൻെറ ജീവിതത്തിൽ ഒരു പുതിയ യുഗം ഉൽഘാടനം ചെയ്യപ്പെട്ടു. ജനാധിപത്യഭരണസമ്പ്രദായം നമ്മുടെ ജനങ്ങൾക്കേവക്കും ഒരു പുതിയ അന്തസ്സും മാഹാത്മ്യബോധവും നൽകി. രാഷ്ട്രത്തെ ബാധിക്കുന്ന തീരുമാനങ്ങൾ ചെയ്യുന്ന കാര്യത്തിൽ ജനങ്ങളെല്ലാവരും പങ്കെടുക്കുന്നുണ്ടു്. (മതത്തോടൊ ജാതിയോടോ ഉള്ള കൂറല്ല) രാഷ്ട്രത്തോടുള്ള കൂറു്, ഇന്നു കൂടുതൽ കൂടുതലായി രാഷ്ട്രീയതീരുമാനങ്ങൾക്കു ആധാരമായി ഭവിച്ചുകൊണ്ടിരിക്കുന്നു. വിപ്ളവാശയങ്ങൾ നമ്മുടെ ആളുകളുടെ മനസ്സിൽ നീറിപ്പിടിച്ചുകൊണ്ടാണിരിക്കുന്നതു്. ഇന്നു കെട്ടഴിച്ചു വിട്ടിട്ടുള്ള പരിവത്തനപ്രവണതകളുടെ പൂർണ്ണമായ വ്യാപ്തി എത്രടം പോകുമെന്നു് ആക്കും നിർണ്ണയിച്ചുകൂടാ.

എന്നാൽ, ഒരു ജനതയെന്ന നിലയിൽ, രാഷ്ട്രീയസ്വാതന്ത്ര്യംകൊണ്ടു മാത്രം തൃപ്തിപ്പെട്ടു് അടങ്ങിയിരിക്കാൻ നമുക്കു നിവൃത്തിയില്ല. പഞ്ചവത്സരപദ്ധതികൾ തുടങ്ങി, രാഷ്ട്രത്തിൻെറ സമ്പത്ത്വ്യവസ്ഥയും നമ്മുടെ സമസ്തജനങ്ങളുടെയും ജീവിതനിലവാരവും സാരമായി മാററുന്നതിനുതകുന്ന പുതിയ ലക്ഷ്യപ്രഖ്യാപനങ്ങൾ അംഗീകൃതമായിക്കഴിഞ്ഞിട്ടുണ്ടു്. സാമ്പത്തികമായ ഈ പരിവത്തനങ്ങളോടുകൂടി, ധനത്തിൻെറ ഉടമ, യജമാനഭൃത്യബന്ധങ്ങൾ, തൊഴിലാളിമുതലാളിബന്ധങ്ങൾ എന്നിവയിലും പരിവത്തനങ്ങൾ ഉണ്ടായിക്കൊണ്ടാണിരിക്കുന്നതു്. ഭൂമി എല്ലാ പൌരന്മാരുടെയും പൊ

...ബാക്കി

തുസ്വത്താണെന്നു ഭദ്രാസനപ്രസ്ഥാനം ജനങ്ങളെ പഠിപ്പിക്കുന്നു, മാത്രമല്ല, അതു സാധാരണക്കാരുടെ മുമ്പിൽ, ഒരു പുതിയ സേവനാദർശം എടുത്തു കാണിക്കുന്നുമുണ്ട്. ഇങ്ങനെ എല്ലാവിധത്തിലും, ജാതിപരിഗണനയുടെ സ്വാധീനശക്തി ക്ഷയിച്ചു, ഒരു പുതിയ സമൂഹം പിറന്നുകൊണ്ടിരിക്കുന്നു.

പണ്ടെങ്ങുമില്ലാതിരുന്ന ഒരു പുതിയ സ്ഥാനവും നിലയും പുരുഷന്മാരോടൊപ്പം മുമ്പില്ലാതിരുന്ന ഒരു തുല്യതയും സ്ത്രീകൾക്ക് ഇന്നു ദിവസേന എന്നോണം കൈവന്നുകൊണ്ടാണിരിക്കുന്നത്. പരിവർത്തനങ്ങളുടെ ആഘാതം കുടുംബങ്ങളിൽ ആഞ്ഞടിക്കാതിരിക്കുന്നില്ല. കൂട്ടുകുടുംബസമ്പ്രദായം ശിഥിലീകൃതമായിക്കൊണ്ടിരിക്കുന്നു.

നമ്മുടെ സ്കൂളുകളും കോളേജുകളും പരിവർത്തനങ്ങളുടെ രംഗങ്ങളാണ്. കൂടുതൽകൂടുതൽ വിദ്യാർത്ഥികൾ യൂണിവേഴ്സിററിബിരുദങ്ങൾ നേടിക്കൊണ്ടിരിക്കുന്നതിൻെറ ഫലമായി കോളേജ്‌വിദ്യാഭ്യാസം ചെയ്യുന്നവരുടെ സംഖ്യ അഭൂതപൂർവ്വം വർദ്ധിച്ചിട്ടുണ്ട്. അടിസ്ഥാനവിദ്യാഭ്യാസവും പ്രചരിച്ചുവരുന്നു. കോളജുവിദ്യാർത്ഥികളിൽ മിക്കവരും സയൻസുവിഷയങ്ങൾ പഠിക്കുന്നതിനാണു പ്രാഥമ്യം കൊടുക്കുന്നത്. ഇതെല്ലാംതന്നെ, നമ്മുടെ ജനങ്ങളുടെ ലക്ഷ്യങ്ങളിൽ വന്ന മാററങ്ങളെ പ്രതിഫലിപ്പിക്കുന്ന വസ്തുതകളാണ്.

ഇന്ത്യയിലെ മതം ഹിന്ദുമതമാണെന്നുള്ള ഒരു അവകാശവാദവും ഇക്കാലഘട്ടത്തിൽ പൊന്തിവന്നിട്ടുണ്ട്. സ്വന്തം മതകാര്യങ്ങളേപ്പററി നമ്മുടെ ഹൈന്ദവ സുഹൃത്തുക്കൾക്ക് ഇപ്പോൾ പുതിയ അഭിമാനബോധം ഉളവായിട്ടുണ്ട്. ഹൈന്ദവജീവിതമാർഗ്ഗം പുനരാവിഷ്കരിക്കുന്നതിനു ഗാന്ധിജി, വിനോബജി, ഡോക്ടർ രാധാകൃഷ്ണൻ തുടങ്ങിയവർ നടത്തിയ ശ്രമങ്ങൾ പുരാതനമായ ഈ മതവിശ്വാസത്തിനു പുതിയ ഒരു ശക്തിയും ഓജസ്സും പ്രദാനം ചെയ്തു. ക്രിസ്തീയവിശ്വാസം ഇന്നു പരക്കെ വെല്ലുവിളിക്കപ്പെടുന്നു. സഭയുടെ ജീവിതവും ദൗത്യവും വളരെയധികം സംശയത്തിനു വിഷയമാകുന്നുമുണ്ട്.

നമ്മുടെ ദേശീയജീവിതത്തിൽ സർഗ്ഗാത്മകമായിട്ടുള്ളവയെ ശക്തീകരിക്കുന്നതിൽ ക്രിസ്ത്യാനികൾ സർവ്വാത്മനാ ശ്രമിക്കേണ്ടതാണെന്നുള്ളതിൽ സംശയമില്ല. അതേസമയംതന്നെ വിനാശകരമായ സകലതും എതിർക്കേണ്ടതും നമ്മുടെ കടമതന്നെ. ഇതൊക്കെ ചെയ്യണമെന്നുണ്ടെങ്കിൽ, സാമൂഹ്യപഠനം വഴിയും സാമൂഹ്യപ്രവർത്തനം മുഖേനയും രാഷ്ട്രനിർമ്മാണസംരംഭങ്ങളിൽ നാം പങ്കെടുത്തേ മതിയാവൂ.

ഭാരതം ശീഘ്രഗതിയിൽ പരിവർത്തന വിധേയമായിക്കൊണ്ടിരിക്കുന്നു; ഈ പരിവർത്തനങ്ങളിലെല്ലാം ദൈവം, സൃഷ്ടി, ന്യായവിധി, ഉദ്ധാരണം എന്നിവ വഴി പ്രവർത്തിക്കുന്നുണ്ടെന്നാണു നമ്മുടെ വിശ്വാസം. എന്നാൽ സഭ സുഷുപ്തിയിലാണ്ടുകിടക്കയാണെന്നു തോന്നുന്നു. നമ്മുടെ ഇടവകകളിലെ പൊതുവായ നിർജ്ജീവതയ്ക്കു എസ്. സി. എം. ഉം പങ്കാളിയായിത്തീന്നിരിക്കുന്നു. അങ്ങനെ നാം ഒരു വിഷമഘട്ടത്തിൽ നിപതിച്ചിരിക്കുകയാണ്.

പഠനം, പ്രാർത്ഥന, പ്രവർത്തനം എന്നിവയ്ക്കുവേണ്ടിയുള്ള ഒരാഹ്വാനമാണ് ഈ ജനറൽ കമ്മിററി ഇപ്പോൾ പുറപ്പെടുവിക്കുന്നത്. "ഇന്നു സഭയിൽ ഏതു തരത്തിലുള്ള ജീവിതം നമുക്കു തരുന്നതിനാണ് ദൈവം ഉദ്ദേശിക്കുന്നതു?" "ഇന്നത്തെ ലോകത്തിൽ നമ്മുടെ ദൗത്യമെന്താണ്?" ഏതാദൃശമായ ചോദ്യങ്ങൾ, സഭ മുഴുവനോടും കൂടി നാമും ചോദിച്ചുതുടങ്ങേണ്ടിയിരിക്കുന്നു. ഈ ആഹ്വാനത്തിനു മറുപടി നൽകാത്തപക്ഷം, ദൈവഹിതത്തോടു നാം തികഞ്ഞ അനുസരണക്കേടു കാണിക്കുകയാവും. മാത്രമല്ല, രാഷ്ട്രനിർമ്മാണ പരിപാടികളിൽ പങ്കുചേരുകയോ രാഷ്ട്രീയജീവിതത്തിലെ തിന്മകളോടു പൊരുതുകയോ ചെയ്യാത്ത ഒരു ചെറിയ സാമുദായിക സംഘടനയായി നാം സ്വയം അധഃപതിക്കുന്നതിനിടയാവുകയും ചെയ്യും. ഈത്തരത്തിലുള്ള സഭകൾ പണ്ടു കാലങ്ങളിലുണ്ടായിട്ടുണ്ട്. പക്ഷേ അവ നാമാവശേഷമായിക്കഴിഞ്ഞ വസ്തുത നാം അനുസ്മരിക്കേണ്ടിയിരിക്കുന്നു.

വളരെയധികം പ്രാർത്ഥിക്കുകയും ചിന്തിക്കുകയും ചെയ്തശേഷം അടുത്ത മൂന്നു വർഷത്തേക്കു നാം ഒരു അഖിലേന്ത്യാപദ്ധതി ഏറെറടുക്കുകയാണ്. "സഭയുടെ ജീവിതവും


## ട്രാവൻകൂർ ഫോർവ്വേഡ് ബാങ്ക് (ക്ലിപ്തം)

### ഹെഡ് ആഫീസ്: കോട്ടയം

| | |
|---|---|
| അധികൃതമൂലധനം | രൂ 50,00,000 |
| വാഗ്ദത്തമൂലധനം | രൂ 25,00 000 |
| നിക്ഷിപ്തമൂലധനം | രൂ 150,000 |
| കരുതൽധനം | രൂ 7,88,000 |
| പ്രവർത്തനമൂലധനം | രൂ 4,91,12000 |

[31-12-56]

ശരിയായ ഈടിന്മേൽ കുറഞ്ഞ കാലത്തേക്കു വായ്പ അവശ്യമുള്ളവർ ഞങ്ങളുടെ 47 ശാഖകളിൽ ഏതിനെയെങ്കിലും സമീപിക്കുക.

ബാങ്കിംഗ് സംബന്ധമായ എല്ലാപ്രവർത്തനങ്ങളും നടത്തിവരുന്നു

Look forward and bank
With Forward Bank.

എം. സി. മാത്യു
മാനേജിംഗ് ഡയറക്ടർ

രണ്ടു സ്നേഹിതന്മാർ—തുടർക്കഥ

## അദ്ധ്യായം 21

# ശാന്തിയിലേക്കുള്ള പാത

(എം. കുര്യൻ)

സമരം ഗുരുതരമായി നടക്കുകയാണ്. പർവ്വതപംക്തികളിൽ പരിചയം കുറഞ്ഞ റോമാപട്ടാളങ്ങളെ അവിടവിടെ ചെറിയ സംഘങ്ങളായി ഒററപ്പെടുത്തി, പാഫ്ളഗോണിയാക്കാർ കൊന്നൊടുക്കിക്കൊണ്ടിരുന്നു. അവർ കൗശലം തികഞ്ഞ പോരാളികളാണ്. ഒരു ചെറിയ വിഭാഗം റോമാക്കാരെ ഒരു സംഘം ഒററപ്പെടുത്തിക്കഴിയുമ്പോഴേക്കും മറെറാരു സംഘം മലയാടുകളെപ്പോലെ ചാടിക്കയറി ഹതഭാഗ്യരായ ശത്രുക്കളുടെ മേൽ ശരവർഷം പൊഴിച്ചു തുടങ്ങും.

മുറിവേററവരുടെ സംഖ്യ വർദ്ധിച്ചുകൊണ്ടിരുന്നു. ലൂക്കോസിനു യാതൊരു വിശ്രമവും കിട്ടുന്നില്ല. സേർജിയസ് പൗലൂസിന്റെ നിർദ്ദേശമനുസരിച്ച്, ലൂക്കോസ്, ഏററവും മുമ്പിലുള്ള സൈനികക്യാമ്പിനോടനുബന്ധിച്ച്, ആ പീഠഭൂമിയിൽ ഒരു ആസ്പത്രി സജ്ജീകരിച്ചു. മുറിവുകൾ തുന്നിക്കെട്ടിയും, അമ്പിന്റെ മുനകൾ വലിച്ചൂരിക്കളഞ്ഞും ഒടിഞ്ഞ അസ്ഥികൾ വച്ചുകെട്ടിയും മരുന്നുകൾ കൂട്ടിക്കൊടുത്തും ഡോക്ടർ വിശ്രമമെന്യെ പണിയെടുത്തു.

അന്ന് പകൽ മുഴുവൻ ഭയങ്കരമായ സമരം നടന്നു. റോമാപട്ടാളക്കാരെ അവിടവിടെ ചിന്നിച്ചിതറിച്ചു ഒററപ്പെടുത്തി, ശത്രുക്കൾ അരിഞ്ഞു വീഴ്ത്തിയെങ്കിലും, അവർ നിർവീര്യരായിട്ടില്ലെന്ന് ഇടയ്ക്കിടെ സമരരംഗത്തുനിന്നുകിട്ടുന്ന റിപ്പോർട്ടുകൾ തെളിയിച്ചു. നേരം ഇരുട്ടിത്തുടങ്ങുന്നതിനു സ്വല്പം മുമ്പ് ഒരു മഞ്ചൽ ആസ്പത്രിയിലേക്ക് വഹിച്ചുകൊണ്ടുവരുന്നതു കാണായി. അടുത്തുവന്നതോടെ അതിനുള്ളിൽ സിൽവാനസിന്റെ രൂപം ലൂക്കോസ് തിരിച്ചറിഞ്ഞു. വിളറിവെളുത്ത വദനം അസഹ്യമായ വേദനയനുഭവിക്കുന്നതുപോലെ തോന്നി. ലൂക്കോസ് ഓടി ചെന്നു. പട്ടാളക്കാർ മഞ്ചം ആസ്പത്രിക്കുപുറത്ത് ഒരു മരച്ചുവട്ടിൽ ഇറക്കിവച്ചു.

ശതാധിപൻ കണ്ണു തുറന്നു; "ലൂക്കോസേ! നിനക്കു ചെയ്യാവുന്നതായി ഒന്നുമില്ല" ആ സ്വരം മന്ദവും വേദന നിറഞ്ഞതുമായിരുന്നു. "അപ്പോളോണിയസിനെയും സംഘത്തെയും ശത്രുക്കൾ വളഞ്ഞ് ഒററപ്പെടുത്തിയതായി കേട്ട് ഞാൻ അവരെ രക്ഷിക്കാൻ വേണ്ടി ഒരു സംഘം പട്ടാളക്കാരോടുകൂടെ പോയി പരിശ്രമിക്കുകയായിരുന്നു. ബർബ്ബരന്മാരിൽ ഒരുത്തൻ എന്റെ ദേഹത്തു കുന്തം ചാണ്ടി. ഏതായാലും, അപ്പൊളോണിയസ് സുരക്ഷിതനായിരിക്കുന്നു."

ഡോക്ടർ മുറിവു പരിശോധിച്ചു. വലത്തുഭാഗത്തു വക്ഷസ്സിൽ കൊണ്ട കുന്തം ആ മർമ്മഭാഗത്ത് ആഴത്തിൽ തറച്ചിട്ടുണ്ടെന്നു വ്യക്തമായി. വെളിയിലേക്കു രക്തം കാര്യമായി പ്രവഹിച്ചിട്ടില്ലെങ്കിലും, അകത്ത് രക്തവാർച്ച ഉണ്ടായിക്കാണണമെന്ന് ഡോക്ടർ അനുമാനിച്ചു. സിൽവാനസ് പറഞ്ഞതു വാസ്തവമാണ്. തനിക്കു യാതൊന്നും ചെയ്യാവുന്നതായിട്ടില്ലെന്ന് ലൂക്കോസു കണ്ടു. അകത്തെ രക്തവാർച്ച വർദ്ധിക്കുന്നതോടുകൂടി മരണം സംഭവിക്കുമെന്നുള്ളതാണ് ഇത്തരം മുറിവുകളുടെ സ്വഭാവം.

"ലൂക്കോസേ! പോയി മററു രോഗികളെ പരിചരിക്കുക. ഈ വേദന ശമിപ്പിക്കാൻ എനിക്കു വല്ലതും കിട്ടിയാൽ കൊള്ളാമായിരുന്നു."

ഡോക്ടർ ഉടനെ മയക്കത്തിനുള്ള ഒരു ദ്രാവകം, വീഞ്ഞുകലത്തി, വായിലൊഴിച്ചുകൊടുത്തു. ശതാധിപൻ കണ്ണടച്ചു. താമസിയാതെ, ഗാഢമായി നിശ്വസിക്കാൻ തുടങ്ങി. രോഗി

---

ദൗത്യവും" എന്ന പേരിലാണു പ്രസ്തുത പദ്ധതി അറിയപ്പെടുക. പ്രസ്ഥാനത്തിന്റെ മേൽ ഒരു പുതിയ ഭാരം ഞങ്ങൾ ഏററിവയ്ക്കുകയല്ല. നമ്മുടെ പ്രവർത്തനത്തിൽ നമുക്ക് തന്നെ ഒരു പുതിയ ഉദ്ദേശബോധ്യം ലഭിക്കുന്നതിനുവേണ്ടി നമ്മുടെ പ്രവർത്തനങ്ങൾക്ക് ഒരു പുതിയ ചട്ടക്കൂട് തയ്യാറാക്കുന്നുവെന്നു മാത്രം. നമ്മുടെ പ്രസ്ഥാനത്തിന്റെ അഖിലേന്ത്യാ നിലയിലും സംസ്ഥാനനിലയിലുമുള്ള പരിപാടികൾ മാത്രമല്ല. അതതു കോളജുകളിലുള്ള പരിപാടികളും പുനരാവിഷ്ക്കരിച്ച്, കൂടുതൽ ഫലവത്തായരീതിയിൽ ക്രിസ്തീയജീവിതം നയിക്കുന്നതിനു വിദ്യാർത്ഥികൾക്കും പ്രായമുള്ള സുഹൃത്തുക്കൾക്കും പരിശീലനം നൽകണമെന്നാണ് ഞങ്ങളുടെ ആഗ്രഹം. നമ്മുടെ സഭാജീവിതം, ലോകത്തിലെ നമ്മുടെ ദൗത്യം, യേശുക്രിസ്തുവിനോടുള്ള നമ്മുടെ അനുസരണം, സഭയുടേയും ലോകത്തിന്റെയും കർത്താവ് എന്നീ വിഷയങ്ങൾക്കു പ്രാധാന്യം നൽകുന്നതായിരിക്കും. രാഷ്ട്രനിർമ്മാണപ്രവർത്തനങ്ങളിൽ നാം വഹിക്കേണ്ട പങ്ക് എന്താണെന്നു മനസ്സിലാക്കുന്നതിനു പുതുതായി വേദപുസ്തകം പഠിക്കുകയും ഇപ്പോഴത്തെ രാഷ്ട്രീയ സ്ഥിതികളെപ്പററി മനസ്സിലാക്കുകയും ചെയ്യേണ്ടതായിരിക്കുന്നു. പഠനത്തോടുകൂടി പ്രാർത്ഥനയും പ്രാർത്ഥനയിൽനിന്നു പ്രവർത്തനവും ഉണ്ടാകണം.

അടുത്തുവരുന്ന ത്രൈവാർഷിക സമ്മേളനത്തിൽ വച്ച് ഈ പദ്ധതി ഉൽഘാടനം ചെയ്യുന്നതിനാണ് ഉദ്ദേശിക്കുന്നതു്. വിശദവിവരങ്ങൾ അപ്പോഴേക്കും തയ്യാറാവും. അടുത്ത മൂന്നു വർഷങ്ങളിൽ "സഭയുടെ ജീവിതവും ദൗത്യവും" എന്നീ പദങ്ങൾ നാം കൂടെക്കൂടെ കേട്ടുകൊണ്ടിരിക്കും. ഈ പദ്ധതി നമ്മുടെ രാജ്യത്തിന്റെ അതിരുകളിൽ മാത്രം ഒതുങ്ങി നിൽക്കുന്നതായിരിക്കയില്ല. അഖിലലോകസ്ററുഡൻറു ക്രിസ്ത്യൻ ഫെഡറേഷനെ മുഴുവനും ഉൾക്കൊള്ളുന്ന ഒരു കർമ്മ പദ്ധതിയാണിതു്.

"സഭയുടെ ജീവിതവും ദൗത്യവും" എന്നീ പദങ്ങൾ നാം ഇടയ്ക്കിടെ കേട്ടുകൊണ്ടിരിക്കും. ശരിതന്നെ പക്ഷേ അതിനെന്തെങ്കിലും അർത്ഥമുണ്ടോ? ഒരു പുതിയ പരിശ്രമത്തിനു നാം തയ്യാറില്ലാത്തപക്ഷം അതിനൊരർത്ഥവും കാണുകയില്ല.

"ദൈവമേ ഞങ്ങളെന്താണു ചെയ്യേണ്ടതു്?" എന്ന് ആത്മാർത്ഥതയോടെ ചോദിക്കാൻ തക്ക ധൈര്യം നമുക്കുണ്ടെന്നുവരികിൽ ആ പദങ്ങൾ വളരെയധികം അർത്ഥവത്തായിത്തീരാം. നമ്മിലും നമ്മുടെ പ്രസ്ഥാനത്തിലും ജീവിതത്തിൽ ഒരു പുതിയ അദ്ധ്യായത്തിന്റെ പ്രോൽഘാടനമാണിവിടം. ലോകത്തിന്റെയും സഭയുടേയും കർത്താവിനു സാക്ഷ്യം വഹിച്ചുകൊണ്ടു്, യേശുക്രിസ്തുവിനോടുള്ള അനുസരണജീവിതത്തിൽ നമുക്കു മുമ്പോട്ടു പോകാം.

—0—

നിദ്രാവലംബിയായിയെന്നു് അതു വ്യക്തമാക്കി.

അന്നുരാത്രി ലൂക്കോസിനു് സ്വല്പം പോലും വിശ്രമം ലഭിച്ചില്ല. പുലർച്ചക്കുമുമ്പായി ഒരാൾ ഡോക്ടരെ സമീപിച്ചു ഇപ്രകാരം അറിയിച്ചു. "ശതാധിപനായ സിൽവാനസ് അങ്ങയെ വിളിക്കുന്നു."

അന്ത്യം വളരെ ദൂരെയല്ലെന്നു് ഒററ നോട്ടത്തിൽ ലൂക്കോസിനു മനസ്സിലായി. താടിവളന്നു നിൽക്കുന്ന ആ നരച്ച വദനത്തിലേക്കു് മരണത്തിൻെറ പാടലവർണ്ണം കുറേശ്ശെ കുറേശ്ശെയായി കയറി ആക്രമണം നടത്തിക്കൊണ്ടിരിക്കുന്നു. യുവാവു് മഞ്ചത്തിനു സമീപം കുനിഞ്ഞു സ്നേഹിതൻെറ കരം കൈയിലെടുത്തുകൊണ്ടു് ചോദിച്ചു:"സ്നേഹിതാ! എന്താണു് ആഗ്രഹിക്കുന്നതു്?"

ശതാധിപൻ കണ്ണുതുറന്നു. "ലൂക്കോസേ! എൻെറ സമയം തീരാറായി. എനിക്കു് അന്തിമമായി ഒരാഗ്രമുണ്ടു്."

"എന്താണതു്? പറയൂ. എന്തു വേണമെങ്കിലും സാധിച്ചുതരാം," ലൂക്കോസിൻെറ കണ്ഠമിടറി.

'ബിഥിനിയയിൽ, ഇന്നു രാവിലെ നാം പോയിരുന്ന താഴ്‌വരയിൽ, കിടന്നു് കണ്ണടച്ചാൽ കൊള്ളാമെന്നാണെൻെറ ആഗ്രഹം."

"മഞ്ചൽ ചുമക്കാൻ ഞാൻ ആൾക്കാരെവിളിച്ചു കൊണ്ടു വരാം."

"മകനേ! വേഗമാകട്ടെ. ഇനിയും സമയമധികമില്ല."

ചുമട്ടുകാർ, മഞ്ചം, ബിഥിനിയാ സമതലത്തെ എത്തി നോക്കുന്ന താഴ്‌വര പ്രദേശത്തു്, അതിൻെറ അതിരിനോടടുത്തായി ഒരു പാറപ്പുറത്തു വച്ചു. ചുമട്ടുകാരെ മടക്കി അയച്ച ശേഷം, ലൂക്കോസ് മഞ്ചത്തിനു സമീപം മുട്ടു കുത്തി. ആ യുവാവിൻെറ മനസ്സു് ശോകാർദ്രമായിരുന്നു. തൻെറ ഉത്തമ സുഹൃത്തു് എറെത്താമസിയാതെ വിട്ടു പിരിയുമെന്നുള്ള ചിന്ത ആ സ്നിഗ്ദ്ധ ഹൃദയത്തെ മഥിച്ചു. സിൽവാനസ് പതുക്കെ കണ്ണുകൾ തുറന്നു, മന്ദവും മൃദുലവുമായ സ്വരത്തിൽ പറഞ്ഞു: "ലൂക്കോസേ! എനിക്കു വേണ്ടി കരയരുതു്. നിത്യജീവിതത്തിലേക്കുള്ള മാർഗ്ഗം ഞാൻ കണ്ടു കഴിഞ്ഞു. ഞാൻ ബിഥിനിയാ ദർശിച്ചിരിക്കുന്നു. മറെറാന്നും എനിക്കാവശ്യമില്ല." ആ സ്വരം മന്ദീഭവിച്ചു. ലൂക്കോസ് നാഡി നോക്കി. വീണ്ടും രോഗി കണ്ണു തുറന്നു് മന്ത്രിച്ചു: "ലൂക്കോസേ! ഞാൻ ബഹുമാനിതനാണു്. ഒരു കുന്താം കൊണ്ടുള്ള കുത്തേററാണു് യേശുവും മരിച്ചതു്." കൈമുട്ടുകൾ കുത്തി തലയുയർത്താൻ പാടുപെട്ടു കൊണ്ടു് സിൽവാനസ് ചോദിച്ചു: "താഴെയുള്ള സമതലം കാണാറായോ?"

"ഇല്ല. മൂടൽമഞ്ഞു് മാറി വരുന്നതേയുള്ളു. അവിടം കാണാറാവുമ്പോൾ ഞാൻ എഴുന്നേൽപ്പിച്ചിരുത്താം" ഏതാനും നിമിഷങ്ങൾക്കകം സൂര്യൻ പൂർവാദ്രിയുടെ മുകളിലേക്കു കുതിച്ചുയർന്നു. മൂടൽമഞ്ഞു് ക്ഷണനേരത്തിനുള്ളിൽ തിരോഭവിച്ചു. താഴെയുള്ള സമതലം, തിരശ്ശീല വലിച്ചു മാററിട്ടെന്നോണം, ശരിയാംവണ്ണം കാണുമാറായി. ലൂക്കോസ് ഉരത്തിൽ പിടിച്ചു് സിൽവാനസിനെ ഉയർത്തിയിരുത്തി. ആസന്നമരണനായ ആ ശതാധിപൻെറ ദൃഷ്ടികൾ താഴെ മനോഹാരിത കലർന്നു കിടക്കുന്ന ഭൂവിഭാഗത്തിൽ വിഹരിക്കുന്ന ശാന്തിയെ ആവോളം നുകർന്നെടുക്കാൻ പാടുപെടുന്നതു പോലെ തോന്നി. വേദന നിറഞ്ഞ ആ വദനത്തിൽ ഒരു പുഞ്ചിരിപൊട്ടി വിടർന്നു. "ബിഥിനിയാ! ഹാ! അവസാനമായി ബിഥിനിയാ!" അധരങ്ങൾ മന്ത്രിച്ചു. പെട്ടെന്നു് ശരീരം നിശ്ചലമായി. മുഖത്തു നിന്നു് വേദനയുടെ രേഖകൾ മാഞ്ഞു മറഞ്ഞു, മരണത്തിൻെറശാന്തി പരന്നു.

സ്നേഹിതൻെറ ശരീരം സാവധാനംമഞ്ചത്തിൽവച്ചു്,ലൂക്കോസ് എഴുന്നേററു അദ്ദേഹത്തിൻെറ കണ്ണുകൾ താഴെ പർവതപംക്തിക്കു കീഴിലായി പരന്നുകിടക്കുന്ന വിസ്തൃത സമതലത്തിൽ തറച്ചു നിന്നു. പച്ച പുതച്ച വയലുകളും പുൽമാലികളും അവയിലൂടെ വളഞ്ഞു പുളഞ്ഞൊഴുകുന്ന അരുവിയുടെ സുവർണ്ണാരുണിമയും ആ യുവാവിനെ ആകർഷിച്ചു: 'ബിഥിനിയാ! അതേ! ശാന്തിയുടെ വിളനിലം!"

പെട്ടെന്നു് ആ യുവാവിൻെറ മനം പുരട്ടി. യുദ്ധവും മരണവും നഗ്നതാണ്ഡവം നടത്തുന്ന ഭീകരരംഗങ്ങൾ വിട്ടു് താഴെ ശാന്തിയുടെ കേദാരത്തിൽ ഓടി ഒളിക്കുവാൻ ആഗ്രഹം തോന്നി. ഉടനെ, സിൽവാനസ് പറഞ്ഞ വാക്കുകൾ ഓർമ്മയിൽ പാഞ്ഞെത്തി: "അധികം താമസിയാതെ "നീയുംബിഥിനിയായിലേക്കു്യാത്രതിരിക്കും.'ബിഥിനിയാ കൈയെത്താവുന്ന ദൂരത്തിൽ, അതാ മുമ്പിൽ നീണ്ടു വിസ്തൃതമായി കിടക്കുന്നു. പർവതപംക്തിയിൽ തെളിഞ്ഞു കിടക്കുന്ന ആ ഒററയടിപ്പാതയിലൂടെ ഇറങ്ങി നടന്നു കൊണ്ടാൽ മതി. പക്ഷേ, ബിഥിനിയയിലെത്തുന്നതിനു് മുമ്പു് സിൽവാനസ് മരിച്ചു. മുറിവേററ അനേകം പട്ടാളക്കാർ തൻെറ പരിചരണം പ്രതീക്ഷിച്ചു കാത്തു കിടക്കുന്നു. പാടില്ലാ. തനിക്കു് ഈ സമയത്തു് ഒററയടിപ്പാതയിലേക്കു് ഇറങ്ങി രക്ഷപ്പെടുവാൻ നിവൃത്തിയില്ല. സൈനികപ്പാളയത്തിലെ ആസ്പത്രിയിലേക്കു മടങ്ങുവാൻ, കർത്തവ്യം തന്നെ ക്ഷണിക്കുന്നു. കർത്തവ്യത്തിനു വിലോപം വരുത്തി കൂടാ.


## ദിബാങ്ക് ഓഫ് ന്യൂ ഇൻഡ്യാ(ക്ലിപ്തം)

H. O. **തിരുവനന്തപുരം**

ചെയർമാൻ—മി: കെ. ജോർജ്ജ് ബി. എ.

**ശാഖകൾ**

ആലപ്പുഴ | കോട്ടയം | പുനലൂർ
ആലുവാ | കോഴഞ്ചേരി | തിരുവല്ലാ
ചാത്തന്നൂർ | കുമ്പനാട്ട് | തിരുവനന്തപുരം
ചെങ്ങന്നൂർ | പന്തളം | വക്കം (കടയ്ക്കാവൂർ)
ചിറയിൻകീഴ് | പത്തനംതിട്ട | വെണ്ണിക്കുളം
എറണാകുളം | പെരുമ്പാവൂർ

**കെ. ഇ. ചെറിയാൻ**

ജനറൽ മാനേജർ.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ 1 കൊരിന്ത്യർ 1: 18—25**

"സുവിശേഷം അറിയിപ്പാനത്രേ ക്രിസ്തു എന്നെ അയച്ചതു്; ക്രിസ്തുവിൻെറ ക്രൂശു വ്യർത്ഥമാകാതിരിക്കേണ്ടതിനു് വാക്ചാതുര്യത്തോടെ അല്ല താനും" (വാക്യം 17.) പൗലൂസ് പ്രസംഗിച്ച ക്രൂശിൻെറ സന്ദേശം യഹൂദന്മാർക്കു് ഇടർച്ചയും യവനന്മാർക്കു ഭോഷത്വവുമായിരുന്നു. ക്രൂശിനേ സംബന്ധിച്ചു് യഹൂദന്മാരുടെയും യവനന്മാരുടെയും മനോഭാവമുള്ള ആളുകൾ ഇന്നു നമ്മുടെ ഇടയിലുമുണ്ടു്. തങ്ങളുടെ ആശയങ്ങൾക്കും അഭിപ്രായങ്ങൾക്കും യോജിക്കായ്കയാൽ യഹൂദന്മാരെപ്പോലെ ക്രൂശിൻെറ സന്ദേശത്തെ നിഷേധിക്കുന്ന ചിലരുണ്ടു്. മററു ചിലർ യവനന്മാരെപ്പോലെ എല്ലാ കാര്യങ്ങളും തങ്ങളുടെ യുക്തിക്കു യോജിച്ചതായിരിക്കണമെന്നു ശഠിക്കുന്നു. ഇരുകൂട്ടരും ക്രൂശിൻെറ സന്ദേശം പ്രസംഗിക്കുന്നതു വെറും ഭോഷത്വമായി കരുതുന്നു. ഇപ്പോഴത്തെ പരിഷ്കാരത്തിനും ശാസ്ത്രീയ പുരോഗതിക്കും ചേർന്നതല്ല അതെന്നു അവർ വിചാരിക്കുന്നു. എന്നാൽ ഒരു യഥാർത്ഥ ക്രിസ്ത്യാനിക്കു ലോകചരിത്രത്തിലെ നടുനായകമായ സംഭവം യേശുക്രിസ്തുവും അവൻെറ ക്രൂശുമാണു്. ആ സംഭവത്തോടുള്ള മനോഭാവമാണു് മനുഷ്യജീവിതത്തിനു വിധിനിർണ്ണായകമായിട്ടുള്ളതു്. കർത്താവിൻെറ ക്രൂശിൽ പ്രശംസിക്കുവാൻ നമുക്കു കഴിയുന്നുണ്ടോ? നമ്മുടെ ജീവിതത്തെ ഭരിക്കുന്നതു ക്രൂശിൻെറ ആത്മാവാണോ?

**ചൊവ്വാ 1 കൊരിന്ത്യർ 1; 26—31**

റോമാസാമ്രാജ്യത്തിലെ ഒരു പ്രധാന നഗരമായിരുന്ന കൊരിന്തിൽ അക്കാലത്തു പ്രധാനികളായ ആളുകൾ ആരായിരുന്നു? ഒരിക്കലും ക്രിസ്ത്യാനികളല്ലായിരുന്നു എന്നു തീർച്ചയാണു്. എന്നാൽ ഇന്നു് ഏകദേശം രണ്ടായിരം വർഷങ്ങൾക്കു ശേഷം, ക്രൈസ്തവലോകം കൊരിന്തിനു പ്രാധാന്യം കല്പിക്കുന്നതു് അന്നവിടെയുണ്ടായിരുന്ന നിസ്സാരന്മാരായ ഒരു കൂട്ടം ക്രിസ്ത്യാനികൾ നിമിത്തമാണു്. ഇന്നു് ഇവിടെയും, ദൈവത്തിൻെറ കണ്ണുകളിൽ പ്രാധാന്യം അർഹിക്കുന്നതു്, ലോകം പ്രമാണികളായി എണ്ണുന്നവരല്ല. ദൈവം ആക്കിയിരിക്കുന്ന സ്ഥാനങ്ങളിൽ നിശ്ശബ്ദമായി വിശ്വസ്തതയോടെ സേവനം അനുഷ്ഠിക്കുന്ന സാധാരണക്കാരായിക്കാം ദൈവത്തിനു വലിയവർ. ദൈവം നമ്മെ വിളിക്കുകയും യേശുക്രിസ്തുമുഖാന്തിരം നമ്മെ രക്ഷിക്കുകയും ചെയ്തതിനായി നമുക്കു ദൈവത്തെ മഹത്വപ്പെടുത്താം. ലോകവ്യാപകമായ ദൈവത്തിൻെറ ഉദ്ദേശനിർവഹണത്തിൽ നമുക്കും ഒരെളിയ പങ്കുണ്ടു്. അതിൽ നാം കൃതാർത്ഥരാണോ? നമ്മുടെ പങ്കു നാം വഹിക്കുന്നുണ്ടോ?

**ബുധൻ 1 കൊരിന്ത്യർ 2: 1—8**

ജ്ഞാനികൾ നിറഞ്ഞ കൊരിന്തിലേയ്ക്കു പൗലൂസ്ശ്ലീഹാ ക്രൂശിക്കപ്പെട്ട ക്രിസ്തുവിൻെറ സന്ദേശവുമായിട്ടാണു് വന്നതു്. അതു കൊരിന്ത്യർക്കു ഇടർച്ചയും ഭോഷത്വവുമായി തോന്നിയതിൽ അത്ഭുതപ്പെടാനില്ല. ഒരു കൊലപ്പുള്ളിയെപ്പോലെ ക്രൂശിൽ തൂക്കപ്പെട്ട പാവപ്പെട്ട ഒരു യഹൂദൻെറ മരണത്തിനു് അവർ എങ്ങിനെ പ്രാധാന്യം കൽപ്പിക്കുവാനാണു്? എന്നാൽ പൗലൂസിൻെറ ജീവിതത്തെ രൂപാന്തരപ്പെടുത്തിയ ഏക യാഥാർത്ഥ്യം അതായിരുന്നു. ക്രൂശിക്കപ്പെട്ടവനായ യേശുക്രിസ്തുവിനെ അല്ലാതെ മറെറാന്നും അറിയാത്തവനെപ്പോലെ പൗലൂസ് കൊരിന്ത്യരുടെ ഇടയിൽ പെരുമാറി. വാചാലതയും പാണ്ഡിത്യവും കൊണ്ടു മനുഷ്യരെ മനസ്സു തിരിക്കുവാൻ കഴിയുന്നതല്ല എന്നു പൗലൂസ് സ്വന്ത അനുഭവത്തിൽനിന്നു തന്നെ അറിഞ്ഞിരുന്നു. യേശുക്രിസ്തുവിൻെറ ക്രൂശിനു മനുഷ്യഹൃദയത്തെ ആകർഷിക്കുവാനുള്ള ഒരു പ്രത്യേകശക്തിയുണ്ടു്. ദൈവത്തിൻെറ പരിശുദ്ധാത്മാവാണു് അതിനായി പ്രവർത്തിക്കുന്നതും. ക്രൂശിക്കപ്പെട്ടവനും ഉയർത്തെഴുന്നേററവനുമായ ക്രിസ്തുവിനെ മററുള്ളവർക്കു യഥാർത്ഥമാക്കിക്കൊടുക്കുവാൻ നമ്മുടെ ജീവിതവും പ്രവർത്തനവും സഹായകമാണോ?

**വ്യാഴം 1 കൊരിന്ത്യർ 12: 1—11**

കൊരിന്തിലെ സഭയിൽ പലവിധത്തിലുള്ള ആത്മികവരങ്ങളുള്ള അനേകം അംഗങ്ങൾ ഉണ്ടായിരുന്നു. തങ്ങൾക്കുള്ള കഴിവുകളിലും കൃപാവരങ്ങളിലും അഭിമാനം കൊള്ളുകയും പ്രശംസിക്കുകയും ചെയ്യുന്ന ഒരു മനോഭാവം അവിടെ പ്രത്യക്ഷമായിരുന്നു. മാനസികവും വികാരപരവുമായ വ്യാപാരങ്ങളിൽ എത്രമാത്രമാണു് ദൈവാത്മാവിൻെറ വ്യാപാരമെന്നു നിശ്ചയിക്കുക പ്രയാസമാണു്. എന്നാൽ യേശു ശപിക്കപ്പെട്ടവൻ എന്നു പറയുന്നവരാരും ദൈവാത്മാവിനാൽ നിയന്ത്രിക്കപ്പെട്ടവരല്ല. ക്രിസ്ത്യാനികളെ എതിർത്ത യഹൂദന്മാർ അങ്ങനെ പറയുക പതിവായിരുന്നിരിക്കാം. ക്രിസ്ത്യാനികളുടെ മുദ്രവാക്യം "യേശു കർത്താവാകുന്നു" എന്നുള്ളതാണു്. ആ ഏററുപറച്ചിലിൻെറ ആത്മാവിൽ നിന്നുത്ഭവിക്കുന്നതെല്ലാം ദൈവാത്മപ്രചോദിതമായിരിക്കും. എല്ലാ കൃപാവരങ്ങളുടെയും ഉദ്ദേശം അവ മുഖാന്തിരം മററുള്ളവർ ദൈവാത്മാവിൻെറ സാന്നിദ്ധ്യവും ശക്തിയും അറിയണമെന്നുള്ളതാണു്. നമുക്കു ദൈവം നൽകിയിട്ടുള്ള ദാനങ്ങളും താലന്തുകളും ദൈവതിരുനാമമഹത്വത്തിനും മററുള്ളവരുടെ പ്രയോജനത്തിനുമായിട്ടാണോ നാം വിനിയോഗിക്കുന്നതു്?

**വെള്ളി ഫിലിപ്പിയർ 1: 3—11.**

മററുള്ളവരെ ക്രിസ്തുവിങ്കലേക്കു് ആകർഷിക്കുവാനും ആദായപ്പെടുത്തുവാനും ഉള്ള ഉത്തമമാർഗ്ഗം ആത്മാർത്ഥമായി അവരെ സ്നേഹിക്കുകയാണു്. പൗലൂസിനു് തൻെറ ക്രിസ്തീയ സഹോദരന്മാരോടുണ്ടായിരുന്ന വാത്സല്യം എത്ര ആത്മാർത്ഥവും ആഴമേറിയതുമായിരുന്നു എന്നു് താൻ എഴുതിയ ലേഖനങ്ങളിൽ നിന്നറിയാം. ഫിലിപ്പിയർക്കുള്ള ലേഖനത്തിൽ അതു പ്രത്യേകിച്ചും വ്യക്തമാണു്. ഫിലിപ്പിയിലെ സ്നേഹിതന്മാരെക്കുറിച്ചു ഓർക്കുമ്പോഴെല്ലാം പൗലൂസിൻെറ ഹൃദയം നന്ദികൊണ്ടു കവിഞ്ഞൊഴുകുമായിരുന്നു. അവർക്കു വേണ്ടിയുള്ള തൻെറ പ്രാർത്ഥന സന്തോഷം നിറഞ്ഞതായിരുന്നു. ക്രിസ്തുവിൻെറ ആർദ്രതയോടെ അവരെ കാണുവാൻ പൗലൂസ് വാഞ്ഛിച്ചു. പൗലൂസിൻെറ ഈ സ്നേഹത്തിനു ഫിലിപ്പിയർ നൽകിയ പ്രത്യുത്തരം സുവിശേഷഘോഷണത്തിലുള്ള അവരുടെ താല്പര്യമായിരുന്നു. അതുമൂലം പൗലൂസിനു് അളവററ കൃതാർത്ഥതയുമുണ്ടായി. നമ്മുടെ സഭാജീവിതം ഇങ്ങനെയുള്ളതായിത്തീരുവാൻ നമുക്കു പ്രാർത്ഥിക്കാം.

**ശനി 1 കൊരിന്ത്യർ 12: 12—31.**

ക്രിസ്ത്യാനികളായ നാമെല്ലാവരും ഒരു ശരീരത്തിൻെറ അവയവങ്ങളാണു്. ശരീരത്തെ സംബന്ധിച്ചുള്ള ഒരു പ്രധാന കാര്യം വിവിധത്വ-

ത്തിലുള്ള ഐക്യമാണ്. അംഗങ്ങൾ ഒന്നു് ഒന്നിൽ നിന്നു വിഭിന്നമായിരിക്കുന്നതുപോലെ അവയുടെ പ്രവൎത്തനവും വിഭിന്നമായിരിക്കുന്നു. എല്ലാം ഒരുപോലെ ഇരിക്കണമെന്നു ചിന്തിക്കാൻപോലും നിവൃത്തിയില്ല. എല്ലാം വ്യത്യസ്തമായിരിക്കുന്നതിൽ സന്തോഷത്തിനേ വകയുള്ളു. അപ്രകാരം തന്നെ ക്രിസ്തുസഭയിൽ വിവിധ കഴിവുകൾ ഉള്ള വ്യക്തികൾ അതിനെ കൂടുതൽ സമ്പന്നമാക്കുകയാണു് ചെയ്യുന്നതു്. അസൂയയ്ക്കും അതൃപ്തിക്കും കക്ഷിവിദ്വേഷത്തിനും സഭയിൽ സ്ഥാനമില്ല. നാം ഒരു ശരീരത്തിലെ അവയവങ്ങളായതുകൊണ്ടു് മററുമുള്ളവരുടെ വിജയം നമ്മുടെ വിജയമാണു്. അതിൽ നാം സന്തോഷിക്കണം. മററുള്ളവരുടെ പരാജയം നമ്മുടേതായി നാം കരുതണം. അതിൽ നമുക്കു ദുഃഖവും ലജ്ജയും തോന്നണം. അംഗങ്ങൾ തമ്മിലുള്ള ഭിന്നതയും ശണ്ഠയും സഭാശരീരത്തെ നിൎജ്ജീവമാക്കിയിരിക്കയാണു്. സഭയുടെ പുനരുജ്ജീവനത്തിനു നമുക്കു് എന്തു ചെയ്‌വാൻ കഴിയും?

# വിദേശവൈദികരും ഉപരിവിദ്യാഭ്യാസവും

(ഫാദർ തോമസ് മൂത്തേടം)

ഭോപ്പാൽ ഇടവക രൂപവൽക്കരണം സംബന്ധിച്ചു് P. A. M. ന്റെ കത്തും അതിനു് റവ. പി. വി. ജോർജ്ജ് ക്ലേറി എം. എ. എഴുതിയിരുന്ന മറുപടിയും കണ്ടു. രണ്ടു പേരുടേയും ആശയഗതി ഒരു നവീന വാദമുഖമല്ല. ഇടവകഭരണം നടത്തുന്ന പട്ടക്കാർ അദ്ധ്യായനത്തിലോ അദ്ധ്യാപനത്തിലോ ഏർപ്പെട്ടാൽ കാൎയ്യക്ഷമതയ്ക്കു് ബാധകമാകുമെന്നുള്ള ചിന്താഗതിയാണു് P. A. M. ന്റെ കത്തിന്റെ പശ്ചാത്തലം. ചിന്നിചിതറിക്കിടക്കുന്ന ഇടവകാംഗങ്ങളെ ക്രമമായി സന്ദർശിക്കുക, ഇടവകാതിൎത്തിയിൽ വന്നുചേരുന്ന പുതിയ അംഗങ്ങളെ തേടിപ്പിടിച്ചു ഇടവകാംഗമാക്കുക, ആഴ്ചതോറുമോ ആഴ്ചയിൽ ചില ദിവസങ്ങളോ പ്രാൎത്ഥനായോഗങ്ങൾ, സ്റ്റഡിക്ലാസ്സുകൾ സണ്ടേസ്കൂളുകൾ, വനിതാസമാജങ്ങൾ, യൂത്ത്‌ലീഗ് മുതലായവ നടത്തുക, യോഗങ്ങൾക്കും ഞായറാഴ്ച വി: കുർബ്ബാനയ്ക്കുമുള്ള പ്രസംഗങ്ങൾ തയ്യാറാക്കുക, അവിചാരിതമായുണ്ടാകാവുന്ന തൈലാഭിഷേകം, ശവസംസ്കാരം എന്നിവയ്ക്കുള്ള വൈദിക സേവനത്തിനു് കാലതാമസം വരുത്താതിരിക്കുക, എന്നീ വിവിധ കാൎയ്യങ്ങളിൽ വേണ്ടത്ര ശ്രദ്ധചെലുത്തുന്നതിനു് വിദ്യാൎത്ഥികളായ വൈദീകർക്കു സാധിക്കാതെ വന്നേക്കുമെന്നുള്ളതിനും പുറമേ ദുഃഖവെള്ളിയാഴ്ചപോലും പരീക്ഷകൾ നടത്തുന്ന യൂണിവേഴ്സിററികളിൽ അഭ്യസനം നടത്തുന്ന വിദ്യാൎത്ഥികളായ നമ്മുടെ വൈദീകൎക്കു് ദുഃഖവെള്ളിയാഴ്ചത്തെ പരീക്ഷ ഒരു പരീക്ഷയായിതന്നെ പരിണമിച്ചിരിക്കയാണു്. P. A. M. ന്റെ വാദമുഖങ്ങളേ നീതീകരിക്കുന്ന ചില സൂചനകളാണു് ഞാൻ മുകളിൽ പറഞ്ഞതു്.

പക്ഷെ ഇടവകഭരണത്തിനും പുറമേ പഠനം കൂടി നടത്തിയ പൂനായിലെ അച്ചന്റെ പരീക്ഷ എഴുതുവാനായി ഭോപ്പാലിൽ ചെന്നതു നിമിത്തമാണു് ഇദംപ്രഥമമായി അവിടെ വി: കുർബ്ബാന നടന്നതും ഒരു ഇടവക രൂപവൽക്കരണാഭിലാഷം P. A. M. നെ പോലെയുള്ളവരിൽ സംജാതമായതും അതു ചർച്ചുവീക്കിലിമുഖേന പുറത്തുവന്നുയെന്നുള്ളതും സമ്മതിക്കുന്ന പക്ഷം ഇടവക ഭരണത്തിനും പുറമേ ഉപരിവിദ്യാഭ്യാസംകൂടി നടത്തുന്നവരിൽ നിന്നുമുള്ള സേവനസഹായം അനുഭവിച്ച ഒരാളിൽനിന്നും അനുഭവത്തോടുള്ള കൃതജ്ഞതാരഹിതമായ മനോഭാവം ഏകദേശം വിരോധാഭാസമായി തോന്നുന്നു.

ക്ലേറിയുടെ കത്തിലെ "സമൎത്ഥരും യുവാക്കന്മാരുമായ പട്ടക്കാരുടെ" കൂട്ടത്തിൽ പരോക്ഷമായി എന്നേ സൂചിപ്പിച്ചുകൊണ്ടുള്ള പ്രസ്താവന മുഴുവൻ പരമാൎത്ഥമല്ല. കാരണം ഞായറാഴ്ച ഒഴികെയുള്ള ദിവസങ്ങളിലെ വി. കുർബാന പലയിടങ്ങളിലും സ്വാഗതം ചെയ്യപ്പെടുന്നില്ല. ഷോലാപ്പൂരുകാരുടെ വളരെ നാളത്തെ എഴുത്തുകളുടെ ഫലമായി "ഏതെങ്കിലും ഒരു പബ്ളിക്കു് ഒഴിവുദിവസം ഞാൻ വന്നു് വി. കുർബാന ചൊല്ലാം. ഞായറാഴ്ച പൂനാപള്ളിമുടക്കുവാൻ നിവൃത്തിയില്ല" എന്നു മറുപടി കൊടുത്തു. "ഒരു ഞായറാഴ്ച തന്നെവരാൻ സാദ്ധ്യമല്ലെങ്കിൽ ബ: അച്ചൻ വരാതിരിക്കയാണു് നല്ലതു്" എന്നാണു് എനിക്കു കിട്ടിയ മറുപടി. തേവോദോസ്യോസ് തിരുമേനി രോഗവിമുക്തനായി ബോംബയിൽ ആശ്രമത്തിലെ ഗീവറുഗീസച്ചനോടൊരുമിച്ചു താമസിച്ചിരുന്ന അവസരം ഞായറാഴ്ചതന്നെ ഒരു Service നടത്തി ഷോലാപ്പൂരുകാരുടെ ആഗ്രഹം നിവൎത്തിക്കുവാൻബോംബേ വികാരിക്കു സാധിച്ചു. അംബരനാഥ് ഓർഡിനൻസ് ഫാക്ററിക്കു് ഞായറാഴ്ചയ്ക്കുപകരം വെള്ളിയാഴ്ച ഒഴിവുനൽകിയിരിക്കുന്നതുകൊണ്ടു് പൂനായിലെ ഞായറാഴ്ചകൾ കൂടാതെ അവിടെ Service നടത്തിക്കൊടുത്തുകൊണ്ടിരുന്നു. മൂന്നുമാസം കൂടുമ്പോൾ ഒരു മാസത്തിനു് 5 ഞായറാഴ്ച വരുമെന്നുള്ളതുകൊണ്ടു് ആ 5–ാമത്തേ ഞായറാഴ്ച പൂനാ ഇടവക ഒഴിച്ചു് ഏതെങ്കിലും വിദൂരസ്ഥലത്തു് നമ്മുടെ വൈദിക ശുശ്രൂഷ ലഭിക്കാതെയിരിക്കുന്നവൎക്കു് എന്റെ സേവനം നല്കികൊടുക്കുന്നതിനുള്ള സന്നദ്ധതയേ പൂനാ ഇടവക സ്വാഗതം ചെയ്തതിന്റെ ഫലമായി മിറാജ്‌ലോണാവല, നാസിക്കു്, ദേവലാലി, ബറോഡാ, അഹമ്മദ്ബാദ്, ബുസാവൽ, നേപ്പാനഗർ, എന്നീ കേന്ദ്രങ്ങൾ സന്ദർശിച്ചു് ഞാൻ Service നടത്തുകയും ചെയ്തിട്ടുണ്ടു്. ജബൽപൂർ തിയോളോജിക്കൽ കോളജിൽ ഞാൻ റിഫ്രഷർ കോഴ്സ് നടത്തികൊണ്ടിരുന്ന കാലത്തേ ഞായറാഴ്ചകളിൽ എന്റെ സേവനം ജബൽപൂർ ഇടവകയ്ക്കു ലഭിച്ചതുകൊണ്ടു് ബ: പുന്നൂസച്ചനു് അലഹബാദിൽപോയി വി: കുർബ്ബാന അനുഷ്ഠിക്കുന്നതിനും സാധിച്ചു. ഇത്രയും ഞാനെഴുതിയതു് ഫാക്ടറിക്കു് ഒഴിവുദിവസം വെള്ളിയാഴ്ചയും ഞായറാഴ്ച Working day യും ആയതുകൊണ്ടു് അംബരനാഥിലൊഴികെ മററെല്ലാ സ്ഥലങ്ങളിലും ഞാൻ Service എടുത്തിട്ടുള്ളതു് ഞായറാഴ്ച തന്നെ ആയിരുന്നെന്നും ഇടവകക്കാരുടെ സഹകരണം ലഭിക്കുന്നപക്ഷം വൈദീക വൈധവ്യം അനുഭവിക്കുന്ന വിദൂര ഇടവകകളിൽ ഞായറാഴ്ചതന്നെ നമ്മുടെ പട്ടക്കാൎക്കു സേവനം നടത്തിക്കൊടുക്കുവാൻ സാധിക്കുമെന്നും തന്നിമിത്തം ഇടവകസേവനത്തിനും പുറമേ ഇടദിവസങ്ങളിൽ ഉപരി വിദ്യാഭ്യാസം നടത്തുന്ന ഉത്സാഹികളായ യുവവൈദികരേ

# ഓർത്തഡോക്സ സഭയ്ക്കു് അഖിലേന്ത്യൻ വീക്ഷണം വേണം

സ്കൂളുകൾ സ്ഥാപിക്കുന്ന കാര്യത്തിൽ ശ്രദ്ധിക്കുന്നതിലധികം ആശുപത്രികൾ അനാഥശാലകൾ എന്നിവ സ്ഥാപിക്കാൻ ശ്രദ്ധിക്കണം അഖിലേന്ത്യൻവീക്ഷണം ഉണ്ടായിരിക്കണമെന്നു പറയുന്നതു പ്രവർത്തിയിൽ വരുത്താത്തതുതെററാണു്:സ്ളീബാദാസ സമൂഹത്തിൻെറ 33–ാം വാർഷികറിപ്പോർട്ടു്.

(ബിഷപ്പു് മാർ പത്രോസ് ഒസ്താത്തിയോസ്)

മലങ്കരെയുള്ള കാതോലികവുംഅപ്പസ്തോലികവുമായ ഓർത്തഡോക്സ് സുറിയാനി സഭവകയായി 1100–ാമാണ്ടു സ്ലീബാപ്പെരുന്നാളിൽ ആണ"അബ്ദേ ദസ്ലീബൊ" എന്ന ഈ മിഷനറി സമൂഹം സ്ഥാപിതമായതു്. ഇതിനെ 33 വർഷം കാത്തുരക്ഷിച്ച സർവ്വശക്തനായ കരുണയുള്ള ദൈവത്തെ ആദ്യമായി സ്തോത്രം ചെയ്യുന്നു. കഴിഞ്ഞകൊല്ലത്തെ വാർഷികോത്സവം സ്ളീബാപ്പെരുന്നാളിൽ നിലയ്ക്കൽ പള്ളിയിൽവച്ചു പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലാണു കൊണ്ടാടിയതു്. പ്രത്യേക പ്രാർത്ഥനയും വേദപുസ്തകവായനയും "ഭൂവിലശേഷം" എന്ന പാട്ടും റിപ്പോർട്ടു വായനയും കഴിഞ്ഞു കോട്ടയം ഇടവകയുടെ സഹായമെത്രാൻ മാർ ഈവാനിയോസ്, വൈദികസിമ്മനാരി പ്രിൻസിപ്പൽ മാർ മത്യൂസ് അത്താനാസ്യോസ് എന്നീ തിരുമേനിമാരും ഡോ. സി. ടി. ഈപ്പനച്ചൻ ഫാദർ എം. വി. ജോർജ്ജ് എന്നിവരും ഭംഗിയായി പ്രസംഗിച്ചു. ഒടുവിൽ വാദ്യഘോഷത്തോടുകൂടി പുതുപ്പള്ളി പള്ളിയിലേക്കു ഒരു വമ്പിച്ച ഘോഷയാത്രയും ഉണ്ടായിരുന്നു. സമൂഹാംഗങ്ങൾക്കു മാത്രമുള്ള മൂന്നുദിവസത്തെ ധ്യാനവും ക്ലാസ്സുകളും കഴിഞ്ഞു സുവിശേഷകന്മാർ അവരവരുടെ പ്രദേശങ്ങളിലേക്കു പോയി.തീക്ഷ്ണതയോടെ പുറജാതി ഭവനങ്ങളും പുതുക്രിസ്ത്യൻ ഭവനങ്ങളും സന്ദർശിക്കുക, യോഗങ്ങൾ നടത്തുക മുതലായ സുവിശേഷജോലിയിൽ ഏർപ്പെട്ടിരുന്നു. സെക്രട്ടറി അച്ചൻ വാർഷികസഞ്ചാരം ഇല്ലാത്ത മാസങ്ങളിൽ മാറിമാറി ഓരോ കേന്ദ്രങ്ങളിലെ പുതുക്രിസ്ത്യൻ ഭവനങ്ങൾ കൂദാശചെയ്യാറുണ്ടു്. വലിയനോമ്പിൻെറ ആരംഭത്തിൽ പതിവുള്ള അഞ്ചുദിവസത്തെ ധ്യാനവും, ഇംഗ്ലീഷ്, സുറിയാനി, വേദജ്ഞാനം എന്നീ വിഷയങ്ങളിലുള്ള പരീക്ഷയും കർമ്മേൽവച്ചു നടത്തപ്പെട്ടു.

പ്രസിദ്ധപ്പെടുത്തിയിരുന്ന പ്രോഗ്രാം അനുസരിച്ചു, ഞങ്ങളുടെ "സന്തോഷവും കിരീടവു"മായ പ്രിയപ്പെട്ട പുതുക്രിസ്ത്യാനി സംഘങ്ങളെ കണ്ടു പതിവുപോലെ ഉപദേശം കൊടുത്തു് ഉണർത്തുകയും, വിധവകൾക്കും കുരുടർക്കും അനാഥർക്കും ഓരോ കോടിവസ്ത്രം കൊടുക്കുകയുംചെയ്യുന്നതിനു വേനൽക്കു എല്ലാ വേലസ്ഥലങ്ങളിലേക്കുമുള്ള സുവിശേഷയാത്ര വിജയകരമായി നടന്നു. ഇന്ത്യയിൽ ഇതു വരെ സമൂഹം 20,190 പുറജാതിക്കാരെ സഭയിലേക്കു ചേർത്തിട്ടുണ്ടു്. ഇക്കൊല്ലം 225 പേരാണു ചേർന്നിട്ടുള്ളതു്. പുതുക്രിസ്ത്യൻ സ്കൂൾകുട്ടികൾ ആയിരത്തിലധികമുണ്ടു്. ഇംഗ്ലീഷു സ്കൂളുകളിൽ പഠിക്കുന്നവർക്കു് ഞങ്ങൾസഹായധനം കൊടുക്കുന്നു. അമേരിക്കരുടെ ഔദാര്യം നിമിത്തം വന്നു ചേർന്നിട്ടുള്ള പാൽപ്പൊടി കലക്കി പാവപ്പെട്ട കുട്ടികൾക്കു നൽകുന്നു. ഞങ്ങൾ ചെന്നു വേലചെയ്യണമെന്നു് ആഗ്രഹിക്കുന്ന ഇടവകക്കാർ ആ വിവരം ഞങ്ങളെ അറിയിക്കേണ്ടതാണു്.

മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച നമ്മുടെ ഇന്ത്യൻ ഓർത്തഡോക്സ് സഭയ്ക്കു് അഖിലേന്ത്യൻ വീക്ഷണം ഉണ്ടായിരിക്കണം. ഇന്ത്യയിൽ എവിടെ പോയാലും സുറിയാനിക്കാരെ കാണാം. അവരെ സന്ദർശിക്കുന്നതിനും, വിശുദ്ധ കുർബാന അർപ്പിച്ചു് ആത്മീയ പ്രചോദനം കൊടുക്കുന്നതിനും, മാതൃസഭയോടുള്ള അവരുടെ ഭക്തി വർദ്ധിപ്പിക്കുന്നതിനും, അവർ വിളക്കുപോലെ ഇന്ത്യയിൽ ശോഭിക്കുവാൻ പ്രേരിപ്പിക്കുന്നതിനുമായി ഞാൻ മൂന്നുപ്രാവശ്യം ഇന്ത്യയിൽസഞ്ചാരം നടത്തീയിട്ടുണ്ടു്. തിരുനൽവേലി, കോയമ്പത്തൂർ, മദ്രാസ്, വിശാഖപട്ടണം, ജാംഷഡ്പൂരു്, കൽക്കട്ടാ, ആലിഗാർ, ലക്നൊ, ആഗ്ര, കോൺപൂരു്, ന്യൂദൽഹി, ജബൽപൂരു്, ബോംബെ, പൂനാ, ഹൈദ്രബാദ്ദ് ബാംഗളൂർ, മുതലായ സ്ഥലങ്ങളിൽകൂടി കടന്നുപോയി. വിസ്തീർണ്ണമായ മലബാർ ഭദ്രാസനത്തിലും പുറജാതിക്കാരുടെ ഇടയിലും ഉള്ള എൻെറ എളിയ സഞ്ചാരങ്ങളേയും മിഷനറി അദ്ധ്വാനങ്ങളേയുംപററി സന്തോഷിച്ചു്പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് "വൃദ്ധനായ യുവാവു്" എന്നു എന്നെ വിളിക്കുമെങ്കിലും, ഇനി എൻെറ ഈ എഴുപതാം കാലത്തു് ഞാൻ ഇന്ത്യൻ യാത്രചെയ്യാതെ, ആബൂൻ മാർ ക്ലീമീസിനെപ്പോലെയുള്ള കൊച്ചുമെത്രാന്മാരാണു് പോകേണ്ടതു്. അഖിലേന്ത്യൻവീക്ഷണം ഉണ്ടായിരിക്കണമെന്നു പറയുകയും രണ്ടുകൊല്ലത്തിൽ ഒരിക്കലെങ്കിലും സഭാദ്ധ്യക്ഷന്മാരിൽ ഒരാൾ ഇന്ത്യയിൽ സഞ്ചരിക്കാതിരിക്കയും ചെയ്യുന്നതു് തെററാണു് .നമ്മുടെ സഭയുടെ ഗ്രഹപ്പിഴമാറി പത്രിയർക്കീസ്കക്ഷി കാതോലിക്കാ

---

നിരുത്സാഹപ്പെട്ടതാതിരിക്കയുമാണവേണ്ടതെന്നുംസമർ്റിക്കാനാണു് ണു്.ഇപ്പോൾകോളജുകളിൽപഠിച്ചുകൊണ്ടിരിക്കുന്ന ഏതെങ്കിലും അച്ചന്മാരേ ഇടദിവസം വി: കുർബാന അർപ്പിക്കുന്നതിനു് പട്ടക്കാരില്ലാത്ത സ്ഥലങ്ങളിലെ ഏതെങ്കിലും വ്യക്തി ക്ഷണിച്ചിട്ടു ചെല്ലാതിരുന്നിട്ടമില്ല. എൻെറ അനുഭവത്തിൽ ഇതര സ്ഥലങ്ങളിലുള്ള സഭാംഗങ്ങൾ ഇങ്ങോട്ടു വിളിക്കാൻ കാത്തിരിക്കാതെ അതാതു സ്ഥലങ്ങളിൽ സ്വാധീനശക്തിയുള്ള എൻെറ സ്നേഹിതന്മാരും ബന്ധുക്കളുമായുള്ള ചിലക്കെഴുതുകയും എൻെറ സേവനസന്നദ്ധത അങ്ങോട്ടു വാഗ്ദാനം ചെയ്കയും ആ വാഗ്ദാനത്തിൻെറ വെളിച്ചത്തിൽ ആരാധനയ്ക്കുള്ള ക്രമീകരണങ്ങൾ അവർ ചെയ്തുതരുകയുമാണു് ഉണ്ടായിട്ടുള്ളതു്. കോയമ്പത്തൂർ സമ്മേളനത്തിൽ ഇടവകാതിർത്തികൾ തിരിച്ചുകിട്ടിയിട്ടുള്ളതുകൊണ്ടു് പഠിച്ചുകൊണ്ടിരിക്കുന്ന അച്ചന്മാർക്കു് അതിനു മുടക്കം വരാത്ത നിലയിൽ ഭോപ്പാലുൾപ്പെടെയുള്ള കേന്ദ്രങ്ങൾ ചിലപ്പോഴെല്ലാം സന്ദർശിച്ചു് വൈദീക സേവനം നടത്തിക്കൊടുക്കാൻ കഴിയുന്നതാണു്.

കക്ഷിക്കാരായ നമ്മോട്ട യോജിച്ചാൽ വടക്കോട്ട വിട്ടവാൻ ഒന്നിലധികം മെത്രാന്മാർ കാണും. യോജിക്കാത്തപക്ഷം മദ്രാസ് ഇടവക ഒന്നിലധികം പ്രവാശ്യം ആവശ്യപ്പെട്ടതു് അനുസരിച്ചു് മദ്രാസിലേയ്ക്കു് ഒരു മെത്രാനെ വാഴിക്കേണ്ടിവരും. അദ്ദേഹം ന്യൂദൽഹി, കൽക്കട്ടാ, ബോംബെ മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കണം.

തിരുവിതാംകൂർ-കൊച്ചിയിൽനിന്നു വളരെപ്പേർ കാൽ ശതാബ്ദമായി മലബാർ കാനറ, കൂർഗ്, മുതലായ വടക്കൻപ്രദേശങ്ങളിൽ കുടിയേറിപ്പാർക്കുന്നുണ്ടു്. അവിടെ കുടിപാർപ്പാനും കൃഷിചെയ്തു ഉപജീവിക്കുവാനും വിസ്താരമേറിയ പുറമ്പോക്കുസ്ഥലങ്ങളുണ്ടു്. കുടിയേററക്കാരുടെ ആത്മികാവശ്യങ്ങൾ നിറവേററേണ്ടതു നമ്മുടെ പരിശുദ്ധസഭയുടെ ചുമതലയാണല്ലോ. ഈ ഉദ്ദേശത്തോടുകൂടി പരിശുദ്ധ സുന്നഹദോസ് കോഴിക്കോട്ട തലസ്ഥാനമായി മലബാർ ഭദ്രാസനം പുതിയതായി സൃഷ്ടിച്ചു് എന്നെ അതിൻെറ നായകനാക്കിയിരിക്കയാണു്. കോട്ടയത്തുവച്ചു നാലുകൊല്ലംമുമ്പു് അഞ്ചു മെത്രാന്മാരെ വാഴിച്ചതിൽ ഒരാളാണല്ലോ ഞാൻ. എൻെറ കീഴിൽ ഇപ്പോൾ മുപ്പത്താറു പള്ളികളുണ്ടു്. ഇവയിൽ ബ്രഹ്മവാർ മഹാഇടവകയും ഉൾപ്പെടുന്നു. ഏഴ സ്ളീബാദാസന്മാർ പട്ടക്കാരായി അങ്ങോട്ട പോയിട്ടുണ്ടു്. അവക്കുപുറമെ വേറെ അഞ്ചു പട്ടക്കാർ കൂടിയുണ്ടു്. കുടിയേററക്കാരുടെ മേൽനോട്ടം വഹിക്ക മാത്രമല്ല, പണിയർ, ചെറുമർ, കുറുമർ മുതലായി ഇടങ്കയ്യും വലങ്കയ്യും തിരിച്ചറിയാതെ, മന്ത്രവാദത്തിലും പിശാചാരാധനയിലും, അന്ധകാരത്തിലും ദാരിദ്ര്യത്തിലും കിടക്കുന്ന അനേകരെ ലോകത്തിൻെറ ഏകരക്ഷകനായ യേശുമിശിഹായെപ്പററി പഠിപ്പിച്ചു് മാമോദീസാ മുക്കണമെന്നും ഞാൻ നിർദ്ദേശം കൊടുത്തിട്ടുണ്ടു്. കുറെ ഈഴവരും മററും മാമോദീസാ മുങ്ങിക്കഴിഞ്ഞു. തൽക്കാലം ഞാൻ മുളന്തുരുത്തി കമ്മേൽ ദയറായിൽ താമസിക്കുന്നു എങ്കിലും ഒന്നോ രണ്ടോ കൊല്ലം കൂടുമ്പോൾ ഇടവക സന്ദർശനത്തിനു വടക്കൻകേരളത്തിലേയ്ക്കും മററും പോയിക്കൊണ്ടിരിക്കുന്നു. നമ്മുടെ നാട്ടിലുള്ള ഇരുപതിനായിരത്തിലധികം പുതുക്രിസ്ത്യാനികളുടെ മേൽനോട്ടവും എനിക്കുണ്ടല്ലോ. നമ്മുടെ പൂർവ്വികസഭയുടെ ഒരു വികസനകാലമാണിതു്. കാതോലിക്കാകക്ഷിയും പാത്രിയക്കീസുകക്ഷിയും തമ്മിൽ ഇനിയും യോജിച്ചിട്ടില്ലെന്നുവരികിലും (യോജിപ്പാൻ വേഗം സംഗതിയാകട്ടെ) സഭ വർദ്ധിച്ചുവരുന്നു എന്നുള്ളതിനു സിംഗപ്പൂരു്, കോലാലമ്പൂരു് എന്നീ പള്ളികളും ഞാൻ സന്ദർശിച്ചിട്ടുള്ള ഇൻഡ്യയിലെ പ്രധാന പട്ടണങ്ങളിൽ ഉള്ള ഇരുപതോളം ഇടവകകളും മലബാർ ഭദ്രാസനത്തിലെ 36 പള്ളികളും സാക്ഷികളാണു്. ഇൻഡ്യയിൽനിന്നു വെള്ളക്കാർ പിന്മാറുന്ന ഇക്കാലത്തു നാം വേണം അവർ ആരംഭിച്ച നല്ല മിഷനറിവേലയും സാധുസംരക്ഷണവും കയ്യേററുനടത്തുവാൻ. അതിനു സ്വയംപരിത്യാഗത്തോടെ, സേവനബുദ്ധിയോടെ, നമ്മുടെ മക്കൾ ഇറങ്ങേണ്ടിയിരിക്കുന്നു എൻെറ ഭദ്രാസനത്തിലെ മിക്ക പള്ളികളും മുളകൊണ്ടു കെട്ടിപ്പൂല്ലു മേഞ്ഞവയാണു്. അവ നന്നായി പണിതു ഓടിടേണ്ടിയിരിക്കുന്നു. അതിനു നാനാഭാഗങ്ങളിലുള്ള പള്ളികളിൽനിന്നും ജനങ്ങളിൽനിന്നും കുറെ സഹായം വന്നുചേരുന്നുണ്ടു്. ഈ സഹായം വർദ്ധിച്ചുവരുമെന്നു എനിക്കു വിശ്വാസമുണ്ടു്. നിലമ്പൂരിനു വടക്കു ചുങ്കത്തറെ പത്തനംതിട്ട ബേസിൽ ദയറാക്കാരുടെ ആഭിമുഖ്യത്തിൽ ആരംഭിക്കുന്ന ആശുപത്രിക്കും ഹൈസ്കൂളിനും ഞാൻ അടിസ്ഥാനക്കല്ലുകൾ ഇടുകയുണ്ടായി. നമ്മുടെ ജനങ്ങൾ സ്കൂളുകൾ സ്ഥാപിക്കുന്ന കാര്യത്തിൽ ശ്രദ്ധിക്കുന്നതിലധികം ആശുപത്രികൾ, അനാഥശാലകൾ, എന്നിവ സ്ഥാപിക്കുവാൻ ശ്രദ്ധിക്കേണ്ടതാണു്. ഓരോ ഇടവകയിലും അവശതയിലും ദാരിദ്ര്യത്തിലും കഴിയുന്നവരെ കണ്ടുപിടിച്ചു സഹായിക്കുകയും തൊഴിൽ ഇല്ലായ്മയെ പരിഹരിക്കുകയും ചെയ്യുന്നതിനു ശ്രമം ഉണ്ടാകണം. രോഗം, മരണം, അപകടം മുതലായ അടിയന്തിരഘട്ടങ്ങൾ ആവിർഭവിക്കുമ്പോൾ ജനങ്ങൾക്കു സഹായക്കൈ നീട്ടിക്കൊടുക്കണം. ഇങ്ങനെ ദൈവത്തിനു മഹത്വവും ആത്മാക്കൾക്കു രക്ഷയും പ്രയോജനവും ഭവിക്കട്ടെ.

റിപ്പോർട്ടു് വർഷത്തിൽ ആകെ 12465 രൂപാ 45 നയാപൈസ വരവും 11205 രൂപാ ചെലവുമുണ്ടു്. ശാശ്വതമിഷനറിനിധിയായി 4909 രൂപയും കാർഫണ്ടായി 6140 രൂപ 80 നയാപൈസയും ഉണ്ടു്.

—0—

## സ്ളീബായുടെ ദാസന്മാർ

### 33-ാം വാർഷികോത്സവം ആറാട്ടുപുഴ

ഈ മിഷനറി സമൂഹത്തിൻെറ 33-ാം വാർഷികോത്സവം ആറാട്ടുപുഴ പള്ളിയിൽവച്ചു 1957 സെപ്റ്റമ്പർ 14 (ചിങ്ങം 29)-ാം സ്ളീബാപെരുന്നാളായ ശനിയാഴ്ച ഉച്ചയ്ക്കു സമൂഹം പരമാധികാരി കിഴക്കിൻെറ കാതോലിക്കാ പാത്രിയക്കീസ് മോറാൻ മാർ ഗീവറുഗീസ് ബസ്സേലിയോസ് ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടുന്നതാണു്. സമൂഹം ദൈവകൃപയാൽ ഇതുവരെ 20,:90 പുറജാതിക്കാരെ സഭയിലേക്കു ചേത്തിട്ടുണ്ടു്. സമൂഹാദ്ധ്യക്ഷനും മലബാർ ഇടവകയുടെ മെത്രാനുമായ മിഷനറി ബിഷപ്പ് മൂക്കഞ്ചേരിൽ മാർ പത്രോസ് ഒസ്താത്തിയോസ്, തുമ്പമൺ ഇടവകയുടെ മാർ ദാനിയേൽ പീലക്സിനോസ് എന്നീ തിരുമേനിമാരും, വികാരി ഫാദർ പി. ഈ. തോമ്മസ്, മാസ്റ്റർ ഓഫ് സെക്രഡ് തിയോളജി ഫാദർ എം. വി. ജോർജ്ജ്, മലയാളമനോരമ പത്രാധിപർ മി. കെ. എം ചെറിയാൻ എം. എ., ഡോ. ചാക്കോ ജോർജ്ജ് മോഹൻ ചാക്കോ ജോർജ്ജ്, ബി. ഏ. (കേംബ്രിഡ്ജ്) മി.കെ. ഒ. കോശി, എന്നിവർ പ്രസംഗിക്കുന്നതും, സ്തോത്രവഴിപാടു് എടുക്കുന്നതും, പുത്തൻകാവുപള്ളിയിലേക്കു ഒരു വമ്പിച്ച ഘോഷയാത്ര ഉണ്ടായിരിക്കുന്നതുമാണു്. തലേദിവസം കാലത്തു പതിനൊന്നു മണിക്കു സുവിശേഷകന്മാക്കും സഹകരണമെമ്പർമാക്കും മാത്രം ധ്യാനവും ഉച്ചതിരിഞ്ഞു കാര്യാലോചനയോഗവും നടത്തും. എല്ലാവരേയും ക്ഷണിച്ചിരിക്കുന്നു.

വാർഷികോത്സവം കഴിഞ്ഞു മൂന്നു ദിവസത്തേക്കു കെ. സി. ഉമ്മൻ ശെമ്മാശൻ ബി. എസ്സ്‌സി. സ്ളീബാദാസന്മാക്കു മാത്രം ക്ലാസ്സുകൾ എടുക്കുന്നതാണു്.

—o—

23-ാം സങ്കീർത്തനം.—14

# "യഹോവായോടുകൂടെ എന്നേക്കും"

1

റവ. ജോൺഡീൻ

"നന്മയും കരുണയും എന്റെ ആയുഷ്കാലമൊക്കെയും എന്നെ പിന്തുടരും, ഞാൻ യഹോവായുടെ ആലയത്തിൽ ദീർഘകാലം വസിക്കും" സങ്കീ. 236

"അസൂയാലുവായ എന്റെ ശത്രുവിന്റെ മുമ്പിൽ അവിടുന്നു് എനിക്കു വിരുന്നൊരുക്കുകയും വിശേഷതൈലംകൊണ്ടു് എന്റെ തല അഭിഷേകം ചെയ്കയും ചെയ്യുന്നു. നിറഞ്ഞു നാലുപാടുമൊഴുകുന്ന പാനപാത്രം അങ്ങയുടെ സമൃദ്ധദാനങ്ങളെ പ്രഖ്യാപിക്കുന്നു. അങ്ങയുടെ സാമീപ്യം ആജീവനാന്തം ആവിധം ഞാനറിയുകയും ചെയ്യുന്നു. അങ്ങയുടെ കൃപാകടാക്ഷവും സ്നേഹാനുഗ്രഹങ്ങളും എന്റെ ജീവിതപാഥയെ വലയം ചെയ്യുകയും ചെയ്യുന്നു. കണ്ടാലും അങ്ങയുടെ ആലയത്തിലല്ലാതെ മറേറതു ഭവനത്തിൽ—അവന്റെ കർത്താവും ദൈവവുമായവന്റെ വാസസ്ഥലത്തല്ലാതെ—ദാവീദു് എന്നേക്കും എവിടെയാണു് വിശ്രമം കണ്ടെത്തുക?"

ഡോക്ടർ മക്ക്ലാറൻ എഴുതുന്നു. "ദൈവത്തിന്റെ രണ്ടു ദൂതന്മാർ—നന്മയും കരുണയും തീർത്ഥാടകനെ അനുഗമിച്ചു് അവനെ കാവൽചെയ്യുന്നു. അവൻ വിരുന്നിൽ പങ്കുകൊണ്ടിരുന്നപ്പോൾ ദൈവം അകററിനിർത്തിയിരുന്ന ശത്രു അഥവാ പിന്തുടന്നാലും അവനെ വിജയിക്കുകയില്ല. ഈ ദൈവദൂതന്മാരുടെ ചിറകുകൾ യാത്രചെയ്യുന്ന പൈതലിൽ നിന്നു് വിദൂരത്തിലായിരിക്കുകയില്ല. അവയുടെ ആഗമനത്തെ കുറിക്കുന്ന സംഗീതധ്വനിയാൽ വായുമണ്ഡലം മുഖരിതമായിരിക്കും. അവയുടെ സ്വർഗ്ഗീയായുധങ്ങൾ എല്ലാ പോരാട്ടങ്ങളിലും അവനെ കാവൽ ചെയ്തുകൊള്ളും. അവയുടെ മൃദുലകരങ്ങൾ ക്ലേശകരമായ എല്ലാ പാഥയിലും അവനെ കാവൽചെയ്യും. അന്ത്യത്തിൽ അവ അവനെ സ്വർഗ്ഗീയ സിംഹാസനത്തിലേക്കുയർത്തുകയുംചെയ്യും."

"നന്മ" എന്നു മാത്രമല്ല ദാവീദു് പറഞ്ഞിരിക്കുന്നതെന്നുള്ളതിൽ എനിക്കു് സന്തോഷമുണ്ടു്; എന്തുകൊണ്ടെന്നാൽ എനിക്കു മോചനവും ആവശ്യമുണ്ടു്, അതിനു കരുണ ആവശ്യമല്ലോ. അവൻ "കരുണ" എന്നു മാത്രമല്ല പറഞ്ഞിരിക്കുന്നതെന്നുള്ളതിലും എനിക്കു് സന്തോഷമുണ്ടു്; എന്തുകൊണ്ടെന്നാൽ എനിക്കു മോചനത്തിനു പുറമെ പലതുമാവശ്യമുണ്ടു്; അതിനു നന്മ ആവശ്യമല്ലോ. എന്നാൽ നന്മയും കരുണയും എന്റെ എല്ലാ ആവശ്യങ്ങളും നിറവേററുന്നു; എന്റെ പാപങ്ങൾ മോചിച്ചു് കിട്ടുന്നതിനുള്ള മാർഗ്ഗവും ലഭ്യമാകുന്നു. ദൈവത്തിന്റെ നന്മയെക്കുറിച്ചു് ദൈവവചനം എന്തു പറയുന്നു എന്നു് കാണുന്നതു തികച്ചും പ്രയോജനകരമായ അഭ്യാസമായിരിക്കും. "നിന്റെ ഭക്തന്മാർക്കുവേണ്ടി നീ സംഗ്രഹിച്ചതും നിന്നിൽ ആശ്രയിക്കുന്നവർക്കുവേണ്ടി മനുഷ്യപുത്രന്മാർ കാൺകെ നീ പ്രവർത്തിച്ചതുമായ നിന്റെ നന്മ എത്ര വലിയതാകുന്നു." "ദൈവത്തിന്റെ ദയ നിരന്തരമാകുന്നു." "നിന്റെ ആലയത്തിലെ നന്മകൊണ്ടു ഞങ്ങൾ തൃപ്തന്മാരാകും." നീ സംവത്സരത്തെ നിന്റെ നന്മകൊണ്ടു അലങ്കരിക്കുന്നു." "അവൻ വിശപ്പുള്ളവനെ നന്മകൊണ്ടു നിറയ്ക്കുകയും ചെയ്യുന്നു." അവന്റെ കരുണയോ എന്നേക്കും നിലനിൽക്കുന്നു."

ഈ "ഇരട്ട ദൂതന്മാർ" പലപ്പോഴും പ്രച്ഛന്നവേഷധാരികളായിട്ടായിരിക്കും വരുന്നതു്. യാക്കോബു് എപ്രകാരം പിൻതിരിഞ്ഞുനോക്കി സർവ്വവും തനിക്കെതിരാണെന്നു് കണ്ടതായി മുന്നൊരദ്ധ്യായത്തിൽ നാം ചിന്തിച്ചുകഴിഞ്ഞതാണു്. എന്നാൽ നന്മയും കരുണയും യാക്കോബിനെ നിരന്തരമായി പിന്തുടർന്നിരുന്നു. ചിലപ്പോൾ നമുക്കു ലഭിക്കാറുള്ള വിലയേറിയ പാരിതോഷികങ്ങൾ പൊതിഞ്ഞിരിക്കുന്നതു് മുഷിഞ്ഞ കടലാസിലോ മറേറാ ആയിരിക്കും. വിലയേറിയ ആ പാരിതോഷികം പോസ്റ്റൽവകുപ്പു് കൈകാര്യം ചെയ്യുമ്പോൾ അതിനെ കേടു ഭവിക്കാതെ സൂക്ഷിക്കുന്നതു് ആ മുഷിഞ്ഞ കടലാസു് ആണല്ലൊ. നമ്മുടെ തീർത്ഥയാത്രയുടെ കഠിനപാഥയിൽകൂടെ ഈ ദൈവദൂതന്മാർ നമ്മെ അനുഗമിക്കുന്നുണ്ടു്. അവരുടെ പുറംകുപ്പായം മാർഗ്ഗത്തിന്റെ കാഠിന്യത്തിനു ഉതകുന്നതാണു്. എന്നാൽ അതിനിടയിൽ ആവശ്യമായാൽ നമ്മുടെ തലവയ്ക്കുന്നതിനുതകുന്ന മാർദ്ദവവസ്തുങ്ങൾ ഉണ്ടായിരിക്കും. നാം പിൻതിരിഞ്ഞു് ഓടുന്നതിനു ഭാവിച്ചാൽ നന്മയും കരുണയും നമുക്കു മാർഗ്ഗതടസ്സം വരുത്തുന്നതു് കാണാം. നാം തിരിഞ്ഞു് അല്പം ആശ്വാസമാണു് അന്വേഷിക്കുന്നതെങ്കിൽ അതു് ലഭ്യമായിരിക്കുകയും ചെയ്യും. യുദ്ധത്തിന്റെ ഉഗ്രതയാലോ അപ്രതീക്ഷിതമായി അഭിമുഖീകരിക്കേണ്ടിവരുന്ന അപകടത്താലോ നിങ്ങൾ മോഹാലസ്യവിധേയനാകുന്നുണ്ടെങ്കിൽ നിങ്ങൾ വീഴുന്നതു് നന്മയുടെയും കരുണയുടേയും കരങ്ങളിലായിരിക്കും.

ദാവീദിനു് ദൈവസ്വഭാവത്തെക്കുറിച്ചു് യാതൊരു സംശയവുമില്ല. അവന്റെ ദൈവം വ്യത്യാസമില്ലാത്തവനാണെന്നും നാം വിശ്വസിക്കുന്നതിനു് വിസമ്മതിച്ചാലും വിശ്വസ്തനായിവർത്തിക്കുന്നവനാണെന്നും ദാവീദു് അറിഞ്ഞിരുന്നു. നാം ദൈവത്തെ ഉപേക്ഷിച്ചെന്നുവരാം; അവിടുത്തെ സ്നേഹം നിരസിച്ചെന്നു വരാം; നമ്മുടെ മുഖം തിരിച്ചുകളഞ്ഞെന്നും; വരാം; അവിടുത്തെ ദൂതന്മാരെ കൈക്കൊണ്ടില്ലെന്നും വരാം; എന്നാലും നന്മയും കരുണയും കണ്ണുനീരുകൊണ്ടു മുഖം മറയ്ക്കുകയും വിദൂരത്തുകൂടി നിഴൽപോലെ നമ്മെ പിൻതുടരുകയും ചെയ്യും, അവർ ഒരു കാലത്തും നമ്മെ ഉപേക്ഷിച്ചുപോകയില്ല.

ദൈവം ഒരു കാലത്തും പരാജിതനായിട്ടില്ല. അവിടുന്നു് തുടങ്ങിയ ജോലി നിറവേറാതെ പിന്മാറുകയില്ല; നിന്നിൽ ഒരുനല്ല ജോലിയെ തുടങ്ങിയവൻ അതു അന്ത്യത്തോളം തുടന്നു ചെയ്യുക തന്നെ ചെയ്യും. അവിടത്തെ വാഗ്ദത്തങ്ങൾ നിറവേററാതെ പോകുന്നില്ല. ദൈവം നമ്മെ ഒരു കാലത്തും കൈവിടുകയോ ഉപേക്ഷിക്കുകയോ ചെയ്യുന്നില്ലെന്നു് അവിടത്തെ പരിശുദ്ധന്മാർ പ്രഖ്യാപിച്ചു പറയുന്നു. ലോകത്തിലുള്ള തന്റെ കുഞ്ഞുങ്ങളെ സ്നേഹിച്ച ദൈവം അന്ത്യത്തോളം അവരെ സ്നേഹിച്ചു.

(ഈ ലേഖനപരമ്പര അടുത്തലക്കംകൊണ്ടവസാനിക്കും)

**ചെറുകഥ**

# സ്വർഗ്ഗത്തിന്നിമ്പമായതു്

പെരി എന്ന പേരുള്ള ഒരു ദൈവദൂതൻ ഉണ്ടായിരുന്നു. ഒരുദിവസം ഈ ദൂതൻ സ്വർഗ്ഗത്തിൽനിന്നുള്ള നിർദ്ദേശമനുസരിച്ചു പുറത്തു ഭൂമിയിൽ സഞ്ചരിപ്പാൻ പുറപ്പെട്ടു. കുറേ സഞ്ചരിച്ചതിനുശേഷം ഭൂമിയിൽനിന്നു് അകന്നിരിക്കുന്ന വിശുദ്ധന്മാരായി മരിച്ചുപോയവരുടെ ആത്മാക്കൾ വിശ്രമിക്കുന്ന 'പറുദീസ' എന്നു പറയുന്ന വിശുദ്ധസ്ഥലത്തെത്തി. (വേദപുസ്തകത്തിൽ എവിടെയാണെന്നുള്ളതു നിങ്ങൾതന്നെകണ്ടുപിടിക്കുക) ഈ ദൂതൻ പറുദീസയുടെ വാതിൽക്കൽ എത്തി, നോക്കിയപ്പോൾ പടിവാതിൽ അടച്ചിരിക്കുന്നതായി കാണപ്പെട്ടു, ഇതിനു കാരണമെന്തെന്നന്വേഷിച്ചപ്പോൾ,ഈ സ്ഥലം മനുഷ്യാത്മാക്കൾക്കുള്ളതെന്നു ദൂതന്മാരായ കാവൽക്കാരിൽ ഒരാൾ പറഞ്ഞു. എന്നാൽ സ്വർഗ്ഗത്തിന്നിമ്പമായ വല്ല വസ്തുക്കളുമായി വന്നാൽ മാത്രമെ ഈ പറുദീസയുടെ വാതിൽ തുറക്കുകയുള്ളുവെന്നും ദൂതൻ പറഞ്ഞു.

പെരി ചിന്താകുലനായി അടച്ചപ്പെട്ട പറുദീസയുടെ വാതിൽ തുറക്കുന്നതു കാണ്മാൻ സ്വർഗ്ഗത്തിന്നിമ്പമായതു എവിടെയാണു് കാണപ്പെട്ടുകയെന്നു അന്വേഷിച്ചു നടപ്പായി. ദൂതൻ പലയിടങ്ങളിലും പറന്നു തുടങ്ങി. തനിക്കു മനസ്സിലാകുന്നില്ല. മനുഷ്യാത്മാക്കളെ കണ്ടുപിടിപ്പാൻ ഉള്ള പരിശ്രമമായിരുന്നു. അനേക മനുഷ്യർ മരിക്കുന്നതായ് കണ്ടു. പക്ഷെ മരിക്കുമ്പോഴെല്ലാം സാത്താനും ദൂതന്മാരും അട്ടത്തുവന്നു എടുത്തു് യാതനാസ്ഥലത്തേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നതായിട്ടുകണ്ടു. വളരെ വിഷാദത്തോടെ പെരി പറന്നുപോകുമ്പോൾ പെട്ടെന്നൊരു കാഴ്ചതന്നെ ആകർഷിച്ചു. ധീരനായ ഒരു മനുഷ്യൻ തന്റെ സ്വന്തനാട്ടിനുവേണ്ടി ധീരധീരം പൊരുതി പടക്കളത്തിൽ വെച്ചു മരിച്ചു വീഴുന്നതായിരുന്നു ആ കാഴ്ച. പ്രശാന്തമായി പ്രഭാതരശ്മിയിലൂടെ, മരിച്ചുവീണ ഈ ത്യാഗ വര്യനായ മനുഷ്യാത്മാവിനെയുംകൊണ്ടു പെരി പറുദീസയുടെ വാതിൽക്കൽ വന്നെത്തി. പറുദീസയുടെ വാതിൽ തുറന്നില്ല. ഈ ആത്മാവിനെ വാതിൽക്കൽവെച്ചു പെരി വിഷണ്ഡനായി തിരിച്ചു സ്വർഗ്ഗത്തിന്നിമ്പമായതിനെ അന്വേഷിച്ചു പലയിടങ്ങളിലും പറന്നു.

കുറെ യാത്രചെയ്തപ്പോൾ വേറൊരിടത്തു ഒരു മനുഷ്യൻ തന്റെ സ്നേഹിതനു ജാമ്യമായിനിന്നു മരിക്കുവാൻ പോകുന്ന കാഴ്ചയായിരുന്നു. പെരി അട്ടത്തണഞ്ഞു. ഏതോ ചില കുററങ്ങളാൽ തൂക്കിക്കൊല്ലുവാൻ വിധിക്കപ്പെട്ടവനും 6 മക്കളും ഭാര്യയുമുണ്ടായിരുന്ന ഒരു കുടുംബനായകനുവേണ്ടി ഏകനായി ജീവിക്കുന്ന തന്റെ സ്നേഹിതൻ മരിക്കാമെന്നേററു കുലക്കളത്തിൽ നിൽക്കുകയായിരുന്നു. ആ കുടുംബത്തെ രക്ഷിക്കുവാൻ ഈ സ്നേഹിതൻ കഴുമരത്തിൽ കയറി മരണം ആസ്വദിച്ചു. സ്നേഹിതന്മാർക്കുവേണ്ടി ജീവനെ വെച്ചുകൊടുക്കുന്ന ത്യാഗസമ്പന്നമായ ജീവിതമായിരിക്കുമല്ലോ ഇതെന്നും ഈ മനുഷ്യാത്മാവു് സ്വർഗ്ഗത്തിന്നിമ്പമായതും വിലമതിക്കപ്പെട്ടതുമായിരിക്കുമെന്നുംകരുതി ഈ മനുഷ്യാത്മാവിനെയും വഹിച്ചു പെരി പറുദീസയിലേക്കു പറന്നു. പക്ഷെ പെരി കണ്ടതായ കാഴ്ച തന്നെ വ്യാകുലനാക്കി. പറുദീസയുടെ വാതിൽ തുറക്കപ്പെട്ടില്ല. നിരാശയോടുകൂടി പെരി ഈ ആത്മാവിനെയും പറുദീസയുടെ വാതിൽക്കൽ ഏല്പിച്ചു ഭൂമിയിലേക്കു തിരിച്ചു വന്നു.

പെരി സ്വർഗ്ഗത്തിന്നിമ്പമായതന്വേഷിച്ചു വേറെയും സ്ഥലങ്ങളിൽ സഞ്ചരിച്ചു. എവിടെയും ഒന്നും കണ്ടില്ല. പെരി പറന്നുപോകുമ്പോൾ ഭയങ്കരമായ തടവുകാരെ പാർപ്പിക്കുന്ന ഒരു ജയിലിന്മേൽ എത്തി. കൊലപാതകം,മോഷണം, കലഹം, കവർച്ച എന്നിങ്ങനെയുള്ള അനേകം കുററങ്ങളാൽ ജയിൽവാസം അനുഭവിക്കുന്ന ഈ തടവുപുള്ളികളെ കണ്ടെത്തി. തടവിൽ കിടന്നു് എത്രയും അശുദ്ധജീവിതം നയിക്കുന്നവരുടെ നടുവിൽ സ്വർഗ്ഗത്തിന്നിമ്പമായതെന്തുണ്ടാകുമെന്നു സംശയിച്ചു് അവിടം വിട്ടുപോകുവാൻ തീരുമാനിച്ചു: പെട്ടെന്നൊരു കാഴ്ച പെരിയെ ആകർഷിച്ചു. തൂക്കിലിടുവാനുള്ള കുററവാളികളെ ഒരുക്കി നിർത്തുന്ന സ്ഥലത്തെത്തു. അവിടെയുണ്ടു് ഒരു ഭയങ്കര ദുഷ്ടൻ ഒരു ഭവനത്തിൽ കയറി കവർച്ച ചെയ്തു് ഭയങ്കര കൊലപാതകം ചെയ്ത ഒരു മനുഷ്യൻ. പെരി ഈ മനുഷ്യനെ സമീപിച്ചു. ഏകനായി ഒരു ചെറിയ മുറിയിൽ ഈ ദുഷ്ടൻ തലയും താഴ്ത്തി ഇരിക്കുകയാണു്. പിറെറ ദിവസം അതികാലത്തു് കഴുകുമരത്തിൽ തൂക്കി കൊല്ലേണ്ടവനാണു്. ജീവിതത്തിലെ പാപത്തിന്റെ ശമ്പളം വാങ്ങുവാൻ തയ്യാറായിനിൽക്കുന്ന കോലം. പെരി അട്ടത്തു. തടവുമുറിയിൽ പെരി കടന്നു. തലതാഴ്ത്തിയിരിക്കുന്ന ഈ മനുഷ്യന്റെ പിന്നിൽ വന്നുനിന്നു. മനുഷ്യനെ തൊടുവാൻ പാടില്ല. പെരി ശ്രദ്ധിച്ചു. ഈ ദുഷ്ടമനുഷ്യനുണ്ടു കരയുന്നു. പെരി അതിശയിച്ചു. പെരിക്കലിവു തോന്നി. പെരി ശ്രദ്ധിച്ചപ്പോൾ ഈ മനുഷ്യനുണ്ടു് ചില വാക്കുകൾ പറയുന്നു. തന്റെ ജീവിതത്തിൽ ഉണ്ടായിരുന്ന അനേകം പാപങ്ങളെ, ദോഷങ്ങളെ, ഓരോന്നായി എണ്ണി എണ്ണി യേശുവിന്റെ നാമത്തിൽ പാപമോചനത്തിനായി പശ്ചാത്താപത്തോടെ ദൈവത്തോടു ഏററു പറയുകയാണു്. ചുട്ടു നീറുന്ന കണ്ണുനീർതുള്ളികൾ കണ്ണുകളിൽനിന്നു പൊഴിയുന്നുണ്ടായിരുന്നു.

രക്തസമാനമായ പശ്ചാത്താപത്തിന്റെ കണ്ണുനീർ കണ്ടപ്പോൾ പെരിക്കു് സഹിക്കുവാൻ സാധിച്ചില്ല. അല്പം കണ്ണുനീർ ഭൂമിയിൽ വീണതു പെരി എടുത്തു.സ്വർഗ്ഗത്തിന്നിമ്പമായ രത്നങ്ങളായിട്ടു പെരിക്കു തോന്നി. മണിക്കൂറുകൾ കഴിഞ്ഞു ഈ മനുഷ്യനു എന്തു സംഭവിക്കുമെന്നു നോക്കിനില്പായി. ദുഷ്ടനായ മനുഷ്യന്റെ മുഖം മാറുന്നതായി കണ്ടു. ദൂതന്മാർക്കു മാത്രമാണല്ലോ ഇപ്രകാരമുള്ള മുഖശോഭയുണ്ടാകുക. എങ്ങിനെയാണീ മനുഷ്യന്റെ മുഖം ശോഭിക്കുന്നതെന്നു നോക്കി പെരി വിസ്മയിച്ചു.

ഈ രക്ഷിക്കപ്പെട്ട മനുഷ്യനെ തൂക്കുമരത്തിന്നടുത്തു് കൊണ്ടുപോയി. പെരിയും കൂടെ ചെന്നെത്തി. ഈ മനുഷ്യനെ തൂക്കിക്കൊന്നു സന്തോഷത്തോടെ താൻ ചെയ്ത പാപത്തിനുള്ള പ്രതിഫലം സ്വീകരിച്ചു.

അധികം മിനിട്ടുകൾ കഴിഞ്ഞില്ല. ഈ മനുഷ്യാത്മാവിനെ പെരി തന്റെ നെഞ്ചോടടുപ്പിച്ചും മറെറാരു കയ്യിൽ മനുഷ്യന്റെ കണ്ണുനീരും ഭദ്രമായി പിടിച്ചുംകൊണ്ടു പറുദീസായിലേക്കു പറന്നു. പറുദീസായോടടുത്തപ്പോൾ പെരിയുടെ കണ്ണുകൾ

# കാതോലിക്കാസിംഹാസനം മലങ്കരസഭാ സ്വാതന്ത്ര്യത്തിൻെറ അടിസ്ഥാനക്കല്ല്

## മാർ അബ്ദേദ്മിശിഹാ പാത്രിയർക്കീസു ബാവാതിരുമേനി 1912=ൽ നിരണത്തുവച്ചുകാതോലിക്കായെ വാഴിച്ച ശേഷംചെയ്ത പ്രസംഗം

നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കളെ ഇന്നു ഇവിടെ നടന്നിട്ടുള്ളതായ കർമ്മം എത്രയും മഹത്തരമായ ഒരു ദിവ്യശുശ്രൂഷയാകുന്നു. നിങ്ങളുടെ പിതാക്കന്മാർ കാണുന്നതിനു ആഗ്രഹിച്ചിരുന്നിട്ടു കാണാതിരുന്ന ഒരു സംഭവമാണ് ഇന്നു നടന്നിട്ടുള്ളതു്. മലങ്കരയുള്ള നമ്മുടെ സഭ നമ്മുടെ കർത്താവേശുമശിഹായുടെ 12 അപ്പോസ്തലന്മാരിൽ ഒരാളായ വിശുദ്ധ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതാണ്. ഇവിടെ എല്ലാക്കാലത്തും അപ്പോസ്തോലിക കൈവയ്പു എന്നേക്കും നിലനിൽക്കത്തക്കവിധത്തിൽ മാർതോമ്മാശ്ലീഹായുടെ സിംഹാസനം ഇവിടെ സ്ഥാപിക്കുന്നതിനു ദൈവം സംഗതിയാക്കിയിരിക്കുന്നു. മെത്രാസ്ഥാനം സ്വീകരിക്കുന്നതിനായി തുക്കിരാജ്യം വരെയും ഇവിടെനിന്നു ഇനിമേലാൽ ആളുകൾ പോകേണ്ട ആവശ്യമില്ല. ഇപ്പോൾ അഭിഷേകം ചെയ്യപ്പെട്ടിരിക്കുന്ന കാതോലിക്കാ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ കിഴക്കിൻെറ കാതോലിക്കായായി പൂർവ്വകാലത്തു സെലൂക്യയിൽ ഭരിച്ചുവന്ന കാതോലിക്കായുടെ അനന്തരഗാമിയായി മോറോൻ മാർ ബസ്സേലിയോസ് എന്ന പേരോടുകൂടി വാഴിക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം ദീർഘായുസ്സോടുകൂടിയിരിക്കട്ടെ. ഇദ്ദേഹത്തെക്കുറിച്ചു നിങ്ങൾക്കും, നിങ്ങളോടദ്ദേഹത്തിനും ഹൃദയപൂർവ്വമായ സ്നേഹവും ഇദ്ദേഹത്തിൻെറ ഭരണംമൂലം മലങ്കരസഭക്കു പൂർവ്വാധികം ശ്രേയസ്സും ഉണ്ടാകുമാറാകട്ടെ—കാതോലിക്കാക്കു വേണ്ടുംവണ്ണമുള്ള സർവ്വബഹുമാനങ്ങളും ഇദ്ദേഹത്തോടു നിങ്ങൾ കാണിക്കണം. ഇദ്ദേഹത്തെ അനുസരിക്കുകയും ഇദ്ദേഹത്തിൽനിന്നു അപ്പോസ്തോലിക അനുഗ്രഹങ്ങൾ പ്രാപിക്കുകയും വേണം. ഇദ്ദേഹത്തിൻെറ കാലശേഷം ഇവിടെയുള്ള മെത്രാപ്പോലീത്തന്മാർക്കുതന്നെ യോജിച്ച് ഒരു കാതോലിക്കായെ അഭിഷേകം ചെയ്യുന്നതിനു് അധികാരമുള്ളതാണ്. മലങ്കരസഭ എന്നേക്കും സ്വതന്ത്രമായി നിലനിൽക്കുന്നതിനു് ഇപ്പോൾ ഇവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കാതോലിക്കാസിംഹാസനം സഹായിക്കട്ടെ. ഇതു നിങ്ങളുടെ സ്വാതന്ത്ര്യത്തിൻെറ അടിസ്ഥാനക്കല്ലാകുന്നു. ഇങ്ങനെ നിങ്ങൾക്കു കാതോലിക്കാസിംഹാസനം സ്ഥാപിച്ചു തരുന്നതിനു നമ്മെ പ്രേരിപ്പിച്ചതെന്തെന്നു പറയാം. തുക്കിരാജ്യത്തു നിന്നു് ഇത്രടം വരെ വന്നെത്തുന്നതു് എത്രമാത്രം പ്രയാസകരവുമാണെന്നു നമുക്കു് അനുഭവത്താൽ ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. ഇത്രമാത്രംകഷ്ടപ്പാടുകൾ എല്ലാകാലത്തും മലങ്കരസഭാംഗങ്ങൾ അനുഭവിക്കണമെന്നു ശഠിക്കുന്നതു് അക്രമവും അക്രൈസ്തവവുമാകുന്നു. ഇവിടത്തന്നെ മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനു വേണ്ട സൗകര്യങ്ങൾ നിങ്ങൾക്കു കാതോലിക്കാമുഖാന്തിരം ഉണ്ടായി എന്നല്ലാതെ അന്ത്യോഖ്യാസിംഹാസനത്തിൽ നിന്നും നിങ്ങൾ വേർപെട്ടു എന്നോ വേർപെടുന്നതിനു നിങ്ങൾ ആഗ്രഹിക്കുന്നു എന്നോ നമുക്കു ലവലേശം ശങ്ക യില്ല. നിങ്ങൾ മുൻകാലത്തേക്കാൾ അധികമായി അന്ത്യോഖ്യാ സിംഹാസനത്തോടു ഭക്തിയോടും ആദരവോടും വർത്തിക്കുമെന്നു നമുക്കു ദൃഢമായ വിശ്വാസമുണ്ട്. പാത്രിയർക്കീസിൻെറ അധികാരങ്ങളെല്ലാം കാതോലിക്കായ്ക്കുമുണ്ട്. മെത്രാപ്പോലീത്താമാരെ വാഴിക്കുക മുതലായ സർവ്വവും കാതോലിക്കാമാരെക്കൊണ്ടു നിങ്ങൾക്കു സാധിപ്പിക്കാവുന്നതാണ്. കാതോലിക്കായെ നിങ്ങൾ എല്ലാവിധത്തിലും ബഹുമാനിക്കുകയും ആദരിക്കുകയും അനുസരിക്കുകയും വേണം''. (മ. മനോരമ)

# സെൻറ്പോൾസ് സുവിശേഷാലയം

മാവേലിക്കര

ഈ സുവിശേഷാലയത്തിൻെറ ഉപദേശകസമിതിജൂൺ 23–ാംനു രക്ഷാധികാരി മാർ കൂറിലോസുതിരുമേനിയുടെ അദ്ധ്യക്ഷതയിൽകൂടി സുവിശേഷാലയത്തിൻെറ പ്രവർത്തനം കൂടുതൽ ഫലപ്രദമാക്കുന്നതിനും മലബാറിലേക്കു കൂടി വ്യാപിപ്പിക്കുന്നതിനുമുള്ള പുരോഗമനപരമായ കാര്യങ്ങളെപ്പററി ചർച്ചചെയ്തു. അമേരിക്കയിലുള്ള തൻെറ സുഹൃത്തുക്കളിൽനിന്നും പലപ്പോഴായി ലഭിച്ച കാൽലക്ഷത്തിലധികം രൂപാകൊണ്ടാണു സുവിശേഷാലയം പണിതതെന്നും പ്രസ്തുത ആലയം മലങ്കര ഓർത്തഡോക്സ്സഭക്കു വിൽപത്രംമൂലം കൊടുത്തിട്ടുള്ളതാണെന്നും പ്രവർത്തനങ്ങൾ വികസിപ്പിക്കണമെന്നും റവ. ഫാദർ. എം. വി. ജോർജ്ജു ചെയ്ത പ്രസംഗത്തിൽ പറഞ്ഞിരുന്നു. തുടർന്നു സെക്രട്ടറി റവ. ഫാദർ. പി. എം. തോമസ്സ് നക്കൽഭരണഘടന വായിക്കുകയും അതു വേണ്ട തിരുത്തലുകൾചെയ്തു് സമർപ്പിക്കാൻ അഡ്വേക്കററു് ശ്രീ. കെ. ഒ. മാത്യുവിൻെറ നേതൃത്വത്തിലുള്ള ഒരു കമ്മിററിയെ ചുമതലപ്പെടുത്തുകയും ചെയ്തു. സുവിശേഷാലയത്തിൻെറ ട്രഷററായി ഡോ. എൻ. സി. ഡാനിയേൽ തെരഞ്ഞെടുക്കപ്പെട്ടു..

---

ക്കാശ്ചര്യം തോന്നി. പറുദീസായുടെ വാതിൽക്കലെത്തിയില്ല. പറുദീസയുടെ വാതിൽ തുറക്കപ്പെടുന്നതായി കണ്ടു. അതിശയത്തോടെ നോക്കിയപ്പോൾ വാതിൽക്കലുള്ളദൂതന്മാർ തലയും വണക്കി പെരിയെയും ഈ മനുഷ്യാത്മാവിനെയും സ്വീകരിക്കുന്നതായികണ്ടു. പെരി ഈ മനുഷ്യാത്മാവിനെയുംകൊണ്ടു പറുദീസായിൽ ചെന്നു അവിടെ ഏല്പിച്ചു തിരികെ സ്വർഗ്ഗത്തിലേക്കു പോകയും ചെയ്തു. (ഉ. കേ. സഭാമിത്രം)

---

sation of the Spirit. Therefore the Ascension was gain, not loss, to the Church on earth. The gift of the Spirit brought Jesus nearer to the disciples than He had ever been during His in carnate life on earth. For He was now not only with them but with in them, a power not themselves working in their lives, bringing the best out of them, teaching guiding, inspiring them, and assuring them of eternal life and the glory to come. Because He has ascended Jesus in the person of the Spirit is now universally present in His Church in heaven and on earth. He says to all His people'' lo! I am with you always.''

M. Reg No. 5268. Licence No. 498:

ചർച്ചുവാർത്തകൾ

# THE CORONATION OF CHRIST THE KING

by REV. A. W. ARGYLE, M. A., B. D.

WHAT are Christians to believe concerning the Ascension of our Lord Jesus Christ? Although it is firmly stated in the *Apostle's Creed* that "He ascended into heaven", many thoughtful Christians doubt whether the words literally correspond to actual historical fact. Hence what was once the culminating and crowning festival of the Christian Year is often nowadays passed over in silence. We no longer believe in the three-storey universe, so that such phrases as "descent into Hades" and "ascension into heaven" have little meaning for us.

To this it should be replied at once that, although the Early Church apparently believed that heaven was vertically above the earth and spatially located above the sky, this belief is not essential for the acceptance of the Ascension as a literal, historical fact. Those who reject beltef in the Ascension on the ground that it is a spatial conception ought logically to abandon belief in the resurrection of Jesus, since 'resurrection" (as distinct from immorality of the soul,) is itself a spatial conception. To rise from a tomb is as much a movement in space as to rise from the surface of the earth.

Belief in the empty tomb, the resurrection or our Lord, and His appearances in His risen body, necessitate belief in His ascension. For it is certain that the body which came back to earth from the dead at some time left the earth. The period of Resurrection-appearances came to an end. The precise length of the interval which elapsed between the Resurrection and the Ascension is immaterial. The forty days specified by St. Luke (Act 5:1) may possibly be a conventional "round number." But what is important is the certainty as to the *fact* of the Ascension. Of this the Early Church had no doubt whatever. And, indeed, if the body of Jesus, however transformed, did rise from the tomb and was revealed to the disciples. His eventual final disappearance from the earth is as much a fact of history as His resurrection. If He revealed Himself to His disciples as disappearing from them finally into the heavenly and eternal sphere how else could He do it except by ascending? Movement in any other direction but upwards would have failed to convey the desired impression,

Such a final manifestation of His resurrectionbody is depicted for us in Luke 24 50–53, Acts 12 And the manner of His departing from them was evidently significant and reassuring, for they returned to Jerusalem with great joy and were continually in the Temple praising God. It is to this passage that St. Luke appears to refer in Acts 12, showing that he intended it as an account of the Ascension which he describes more fully in the first chapter of Acts.

The emphasis falls upon the initiative of the Father. As it was the Father who sent Him into the world, so it was the Father who raised Him, and the Father who took Him up, thereby fulfilling Scripture, designating Him as Lord and Christ, and the eternal heavenly High Priest of our confession, reversing the humiliation of the Cross and restoring, His Divine glory with a richer, deeper lustre. It is the Ascended Jesus whom all shall confess as Lord. Thus, by the Ascension and Exaltation of His Son Jesus, God the Father set the seal and crown upon His resurrection, and upon His whole earthly ministry.

The Ascension is not be simply identified with the Resurrection. No doubt the latter may be regarded as the first stage of the former, but they are distinct conceptions.

It cannot be repeated too often or too emphatically that if the empty tomb and the Resurrection and the appearances of the Risen Christ to His disciples are historical facts then the Ascension (the vanishing upwards of His spatial form and its transmutation in the spiritual realm) must be an historical act also. So far from being incredible, the Ascension is an indispensable part of the Christian message, without which that message would not be complete or intelligible. The Ascension is the glorious coronation of our King by His Father. Let the Church sound its trumpets and not keep silent. It is the only event in the life of our Lord which St. Luke records twice. He seems to have attached to it a peculiar importance; both as the triumphant completion of His earthly ministry, and as the prelude of that sovereign heavenly ministry which will issue in the Parousia.

The heavenly ministry of which the Ascension marks the beginning is described by the New Testament as a session at the right hand of God, which is a figurative symbol of His victory over the power of evil, whose eventual doom was sealed by the Cross and Resurrection, and sovereignty over mankind and the universe, while He yet remains for ever subject to the Father. In the heavenly peace which for Him has followed the warfare of the Cross He intercedes for the sinners on whose behalf He died. His intercession is abiding and completely effectual.

The Exaltation of Christ is regarded alike by St. Luke and by St. John as the necessary preliminary to the sending of the Holy Spirit. The coming of the Spirit into the souls of the disciples dependent up on the fulfilment by Jesus of His part in the Divine scheme of redemption —His life, death, and resurrection, culminating in His exaltation, whereby His Divine and glorified humanity became the centre of a new and more powerful dispen-

(Continued on Page II)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.